


# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 08 No. 29 THE ONLINE OFFICIAL NEWS BULLETIN 2025 July 17


## SEASON OF PENTECOST പെന്തിക്കോസ്തികാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 20 | 21 | 22 | 23 | 24 | 25 | 26 |
| 6th Sunday after Pentecost<br>Comme. of Elijah the Prophet |  | Comme. of Mary Magdelene | 88th Mem. of Fr. Noronha (St. Mary's Cathedral Brahmavar)<br>26th Mem. of Geevarghese Mar Diascoros, Metropolitan ☩ (Ranni Holy Trinity Ashram) |  | Comme. of Mar Epiphanios of Cyprus |  |
| ♪ 5 | ♪ 1 | ♪ 5 | ♪ 1 | ♪ 5 | ♪ 1 | ♪ 5 |



സഭാതേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് അഞ്ചാമന്റെ 116–ാം ഓർമ്മപ്പെരുന്നാളിന് പരിശുദ്ധ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.



കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് സ്ഥാപക സ്മൃതിസംഗമം കോട്ടയത്തു പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, മാത്യൂസ് മാർ തേവോദോസിയോസ്, ഡോ. എം. കുര്യൻ തോമസ്, ബിജു ഉമ്മൻ, ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഡോ. ജേക്കബ് ജോൺ എന്നിവർ സമീപം.



ലഹരി വിരുദ്ധ സന്ദേശം ഉയർത്തി ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം കാസർകോട് മുതൽ തിരുവനന്തപുരം വരെ നടത്തിയ ലഹരി വിരുദ്ധ സന്ദേശ കേരള യാത്രയുടെ സമാപന സമ്മേളനം തിരുവനന്തപുരത്ത് പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.




പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഓർമ്മപ്പെരുന്നാളിൽ കബറിങ്കൽ നടന്ന ധൂപപ്രാർത്ഥനയ്ക്കു പ. കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.



കുന്നംകുളം ആർത്താറ്റ് അരമന ചാപ്പലിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ, ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ എന്നീ പിതാക്കന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ കൊണ്ടാടി. പ. കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





ചരിത്രരേഖകൾ

# പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ കല്പനബുക്ക് (1935)

219/4-3-111. ഗ്രീഗോറിയോസു മെത്രാപ്പോലീത്തായ്ക്കു.

16-നു ശനിയാഴ്ച പരുമല പെരുന്നാളിനു വന്നുചേരണമെന്നും അവിടെ വച്ച് 18-നു എപ്പിസ്കോപ്പൽ സിനഡു കൂടി മാനേജിംഗ് കമ്മറ്റി പാസ്സാക്കിയ പണവിതരണത്തെ സംബന്ധിച്ചും തിരുവിനാൽ കത്തനാർ മുതലായി നമ്മോടു എതിർത്തു നിൽക്കുന്ന പട്ടക്കാരെ മാറ്റാനാവശ്യപ്പെട്ട സംഗതികളെ സംബന്ധിച്ചും ആലോചിച്ചു തീർച്ചപ്പെടുത്തണമെന്നും മറ്റും.

Copies sent to Mar Severios ...

220/8-3-111. നമ്മുടെ മലങ്കരയുള്ള എല്ലാ പള്ളിക്കാർക്കും.

പ്രിയരെ, പരുമല പെരുനാൾ ഈ മാസം സുറിയാനി കണക്കിനു 20-നു മലയാളം കണക്കിനു 16-നു ശനിയാഴ്ചയാണല്ലോ. ആയതിനു നിങ്ങൾ എല്ലാവരും കാഴ്ചനേർച്ചകളോടു കൂടെ വന്നു പ. പിതാവിന്റെ അനുഗ്രഹങ്ങൾ വാങ്ങിപോകണമെന്നു നിങ്ങളെ നാം അറിയിക്കുന്നു. കൂടാതെ പതിവുപോലെയുള്ള സുവിശേഷപ്രസംഗങ്ങളും ഉണ്ടായിരിക്കുന്നതാണ്. ശേഷം പിന്നാലെ, ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ. കോട്ടയം സിമ്മനാരിയിൽ നിന്നും.

9-3-'111
Kottayam

In His Highness the Maharaja of Travancore, Kottayam.

On behalf of the Orthodox Syrian Church, Malabar beg convey very hearty congratulations on your Highness's birthday. Pray long life, prosperous rule, divine blessings on Royal family.

Catholicos

**12-3-111 ചൊവ്വാഴ്ച രണ്ടര മണിക്കു കോട്ടയം സിമ്മനാരിയിൽ നിന്നു തിരിച്ച് നാലര മണിക്കു തിരുവല്ല അരമനയിലെത്തി.**

221/13-3-1111. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ തിരുവല്ല എം.ജി.എം. ഹൈസ്കൂൾ ലോക്കൽ മാനേജർ കെ. എം. മാമ്മൻ മാപ്പിളയ്ക്കു വാഴ്വ്.

പ്രിയനെ, ഇന്നു കാലത്തു 10 മണിക്കു നാം നമ്മുടെ ആ സ്കൂൾ സന്ദർശിക്കയും ക്ലാസ്സുകൾ എല്ലാം കാണുകയും ചെയ്യണമെന്നു വിചാരിക്കുന്നു. ആയതിലേക്കു വേണ്ട മുന്നറിവുകൾ ഹെഡ്മാസ്റ്റർക്കും മറ്റും കൊടുക്കണമെന്നു നാം താൽപര്യപ്പെടുന്നു.

ശേഷം കാഴ്ചയിൽ, ദൈവം അനുഗ്രഹിക്കട്ടെ.

ബഥനി അരമന, തിരുവല്ല
13-3-111

മാനേജർ (ഒപ്പ്)

**ഉച്ചതിരിഞ്ഞു തിരുവല്ല അരമനയിൽ നിന്നും തിരിച്ചു വൈകിട്ടു 6 മണിക്കു പരുമല സിമ്മനാരിയിൽ എത്തി.**

222/19-3-111. നമ്മുടെ പത്തിച്ചിറ പള്ളിക്കാർക്കു.

പ്രിയരെ, ആ പള്ളിവികാരി വല്യത്തു തെക്കേതിൽ സ്കറിയാ കത്തനാർ മരിച്ചുപോയതിന്റെ ശേഷം നമ്മുടെ മാമ്മൂട്ടിൽ അലക്സന്ത്രയോസു കത്തനാർ നമ്മുടെ അനുമതിയോടുകൂടെ അവിടെ പകരം വികാരിത്വം നോക്കിവരികയാണല്ലോ. എന്നാൽ വേറൊരു കല്പന ഉണ്ടാകുന്നതു വരേയ്ക്കും അയാളെ



നാം ആ പള്ളിക്കു ഈ കല്പന മൂലം വികാരിയായി നിശ്ചയിച്ചിരിക്കുന്നു. ശേഷം പിന്നാലെ. പരുമല സിമ്മനാരിയിൽ നിന്നും.

**21-3-111 വ്യാഴാഴ്ച 2 മണിക്കു പരുമല സിമ്മനാരിയിൽ നിന്നും തിരിച്ച് വൈകിട്ടു 5 മണിക്കു കോട്ടയം സുറിയാനി സിമ്മനാരിയിൽ എത്തി.**

223/ 25-3-111. Dear Mr. Ranga Iyyer,

As you told me on the day you inspected, the M. D. Seminary English High School, Kottayam, I am requesting you to approve the appointment of K. O. Uthup, V.S.L.C. holder, as teacher of the Primary department of the above School. He is put in temporarily for the vest of the year in a vacancy. The delay in forwarding this letter and also the change of staff report was due to the delay in getting the management of the school changed. As you suggested on that day. I have taken up the management of the Primary section from Mar Philoxinos. Thanking you in anticipation,

Yours ....

Catholicos (sd)

224/25-3-111. നമ്മുടെ മലങ്കരയുള്ള എല്ലാ പള്ളിക്കാർക്കും,

കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ട മക്കളേ!

നമ്മുടെ സഭയിലെ ആചാരങ്ങൾ ഓരോരുത്തർ അവരവരുടെ ഇഷ്ടം പോലെ വ്യാഖ്യാനിച്ചും കൂദാശകളെ അഗണ്യമായും മറ്റും അനുഷ്ഠിക്കുന്നതായി അറിയുന്നു. **മാമോദീസാ** പട്ടക്കാർ മാത്രം നടത്തേണ്ടതും വിശ്വാസ വിപരീതികളും മറ്റും നടത്തുന്ന മാമോദീസാ സ്വീകരിപ്പാൻ പാടില്ലാത്തതുമാകുന്നു. 40 ദിവസത്തിനകം കുട്ടിയെ മാമോദീസാ മുക്കുകയും 50 നോമ്പിൽ ആദ്യത്തെ രണ്ടാഴ്ചയെ മാമ്മൂദീസാ മുക്കുവാൻ പാടുള്ളു. **വി. കുർബാന.** 40-ാം ദിവസംതോറും വി. കുർബാന അനുഭവിക്കയും പ്രത്യേകിച്ചു എല്ലാ നോമ്പിലും വി. കുർബാന അനുഭവിക്കയും ചെയ്യണം. **വിവാഹം** ആൺവഴി 5-ഉം പെൺവഴി 4-ഉം തലമുറകളിലല്ലാതെ വിവാഹം നടത്താൻ പാടില്ല. വിവാഹദിവസം മണവാളനും മണവാട്ടിയും വി. കുർബാന അനുഭവിക്കണം. ഒരുത്തനു അവന്റെ സഹോദരന്റെ ഭാര്യയെയൊ തന്റെ ഭാര്യയുടെ സഹോദരിയെയൊ വിവാഹം ചെയ്തു കൂടാ. ഞായർ, തിങ്കൾ ദിവസങ്ങളിൽ മാത്രമേ വിവാഹം പാടുള്ളു. പെന്തിക്കുസ്തി ദിവസങ്ങളിൽ വിവാഹം പാടില്ല. ഞായറാഴ്ചപോലെ എല്ലാവരും മാറാനായ പെരുനാളുകൾ അനുഷ്ഠിക്കണം. ആകയാൽ എല്ലാ നിയമങ്ങളെയും നിങ്ങൾ ഭയഭക്തിയോടു കൂടി ആചരിക്കണം. കോട്ടയം സിമ്മനാരിയിൽ നിന്നും.

(True copy of the Kalpana in the file)

225/25-3-111. നമ്മുടെ മോടിശ്ശേരിൽ മത്തായി കത്തനാർക്ക്.

പ്രിയനെ, മുഖത്തല പള്ളിക്കു വികാരിയായി നാം പണിക്കർ ഗീവറുഗീസ് കത്തനാരെ നിയമിച്ചാക്കീട്ടുള്ള കല്പന കൈമോശം വന്നിരിക്കുന്നതിനാൽ അതിന്റെ പകർപ്പു കൊടുക്കണമെന്നു അയാൾ നമ്മോടു അപേക്ഷിച്ചിരിക്കുന്നു. നമ്മുടെ ഡയറി അവിടെ ഇരിക്കുന്നതിനാൽ ആ ഡയറി എടുത്തു കല്പനയുടെ പകർപ്പു കൊടുക്കയും ആവശ്യപ്പെട്ടാൽ ഡയറി ഹാജരാക്കി മൊഴി കൊടുക്കയും ആവശ്യത്തിനുശേഷം ഡയറി തിരികെ വാങ്ങി സൂക്ഷിച്ചുകൊള്ളുകയും വേണം. ശേഷം പിന്നാലെ.

226/27-3-111. മുഖത്തല പുത്തൻപള്ളിക്കാർക്ക്.

പ്രിയരെ, ചാരുവിളയിൽ യോഹന്നാൻ ശെമ്മാശനു കത്തനാരുപട്ടം കൊടുത്തത് നിങ്ങളുടേയും അപേക്ഷ അനുസരിച്ചാണല്ലോ. അയാളെ ആ പള്ളിക്കു വികാരിയായി വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും നാം നിയമിച്ചിരിക്കുന്നു. ശേഷം പിന്നാലെ.

227/28-3-111. വലിയവീട്ടിൽ അലക്സന്ത്രയോസു കത്തനാരെ തെര്യപ്പെടുത്തുന്നത്.

താൻ റീത്തിൽ പോകുന്നുവെന്നുള്ള കേൾവിയെ സംബന്ധിച്ച്, കുണ്ടറ സിമ്മനാരിയിൽ ഇക്കഴിഞ്ഞ കന്നി മാസം 17-നു വ്യാഴാഴ്ച കൂടിയ പട്ടക്കാരുടെ യോഗത്തിൽ വച്ച്, തന്നെ നാം വിസ്തരിച്ചപ്പോൾ, "ഞാൻ അങ്ങനെ ആലോചിച്ചിട്ടില്ല, പറഞ്ഞിട്ടില്ല, പോകയില്ല", എന്നെല്ലാം താൻ പറഞ്ഞല്ലോ. പിന്നീടും താൻ പോകുന്നുവെന്നുള്ള കേഴ്‌വി ബലമായി കേട്ടു തുടങ്ങിയപ്പോഴും, പോകുന്നതു നന്നല്ലെന്നു കാണിച്ച് നാം തനിക്കൊരു ഗുണദോഷ കല്പന അയച്ചു. അതിനു തന്റെ മറുപടി ഒന്നും കിട്ടിയില്ല. ഇപ്പോൾ താൻ റീത്തിൽ ചേർന്നിരിക്കുന്നതായും അവരുടെ പള്ളിയിൽ കുർബാന ചൊല്ലിയതായും മറ്റും കേൾക്കുന്നു. നാം അതൊന്നും വിശ്വസിക്കുന്നില്ല. എന്നാൽ ഇതിന്റെ സത്യാവസ്ഥയെ സംബന്ധിച്ച് അറിയേണ്ടുന്നതിനു അടുത്ത വൃശ്ചിക മാസം 3-നു ചൊവ്വാഴ്ച പത്തു മണിക്കു മുമ്പ് താൻ കുണ്ടറ സിമ്മനാരിയിൽ നമ്മുടെ മുമ്പാകെ ഹാജരായി സത്യമെല്ലാം ബോധിപ്പിച്ചുകൊള്ളണം. അല്ലാത്തപക്ഷം അന്നേ ദിവസം തന്നെ നാം മുടക്കി സഭയിൽ നിന്നും വെളിക്കാക്കുന്നതായിരിക്കും. അപ്പോൾ തന്റെ രജിസ്റ്റർ ഉടമ്പടിപ്രകാരമുള്ള പണവും കെട്ടിവച്ച് യാതൊരവകാശവും പറയാതെ നമ്മുടെ അധികാരത്തിൻകീഴിലുള്ള പള്ളികളിൽ നിന്നും സഭയിൽ നിന്നും വെളിക്കു പോകേണ്ടി വരും. എന്ന് 1935-നു കൊല്ലം 111 തുലാം 28-നു.

**29-3-111. ഈ തീയതിയിൽ 9-6-106-ലെ 270-ാം നമ്പർ കല്പനയുടെ പകർപ്പ് തെക്കേപുരയിൽ പണിക്കരു ഗീവറുഗീസു കത്തനാർക്ക് കൊടുത്തു.**

**30-3-111. ശനിയാഴ്ച എം.ഡി. ഹൈസ്കൂളിൽ വച്ചു വർക്കിംഗ് കമ്മിറ്റി കൂടി.**

228/ 1-4-111 (17th Nov. 1935). My dear Lord Bishop

In continuation of my letter of the 23rd oct. I am writing to inform you that, I am asking the following persons belonging to my church to take part in the proposed conference on Church Union. I need not tell you that, while I do not wish now to express my opinion on the resolutions of the conference that met a few months ago, the desire to vestore the broken unit of the church has my heartiest appreciation and I pray that the way may be opened for my church to achieve union with other christian bodies without loosing its Apostolic and Catholic position. I shall watch the proceedings of the proposed conference with the .... interest and be glad to .... reports of there from time to time. My church is now passing through very difficult times and you with understand if I do not reply to your letters and proposals as prompty as I would wish to. The persons whom I am asking to attend the conference are the following:

His Grace Mar Pheloxenos, The Rev. Fr. P. T. Abraham, The Rev. Fr. Alexios, The Rev. Fr. C. M. Thomas, The Rev. Deacon T. I. Joseph, Mr. K. C. Mammen Mappilai, Mr. A. M. Varkey, Mr. K. C. Chacko, Mr. N. G. Kurian.

Yours sincerely

Catholicos

229/2-4-111. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ കാതോലിക്കേറ്റു നിധിയുടെ ഇനീഷ്യേറ്റിംഗ് കമ്മറ്റി സിക്രട്ടറി എ. എം. വർക്കിക്കു വാഴ്‌വ്.

പ്രിയനെ, ഇനീഷ്യേറ്റിംഗ് കമ്മറ്റിയുടെ ശിപാർശയെ മാനേജിംഗ് കമ്മിറ്റി പാസ്സാക്കിയതു എപ്പിസ്ക്കോപ്പൽ സിനഡിൽ പാസ്സാക്കിയിരിക്കുന്നു. എന്നാൽ പണം വാങ്ങിക്കേണ്ട ആളുകളെ സംബന്ധിച്ച് ചില വ്യത്യാസങ്ങൾ വരുത്തിയിട്ടുണ്ട്. അതിനെ സംബന്ധിച്ചറിയിക്കുന്നതിനു എപ്പിസ്ക്കോപ്പൽ സിനഡിന്റെ സെക്രട്ടറിയോടാവശ്യപ്പെട്ടിട്ടുണ്ട്. ശേഷം പിന്നാലെ. ദൈവം അനുഗ്രഹിക്കട്ടെ. കോട്ടയം സുറിയാനി സിമ്മനാരിയിൽ നിന്നും.

230/2-4-111. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ എ. എം. വർക്കിക്കു വാഴ്‌വ്.

പ്രിയനെ, നമുക്ക് കാറു വാങ്ങിക്കുന്നതിനായി, കാതോലിക്കേറ്റു നിധിയിൽ നിന്നും നിശ്ചയിച്ചിട്ടുള്ള ബ്രിട്ടീഷ് രൂപാ 1500 ഉടൻതന്നെ നമ്മുടെ പേർക്കയച്ചുതരണം. ശേഷം പിന്നാലെ.

231/2-4-111. To the Initiating Committee Secretary of the Catholicate fund, Alwaye.

കാതോലിക്കേറ്റ് നിധിയിൽ നിന്നും വൈദിക സിമ്മനാരിക്കനുവദിച്ചിട്ടുള്ള തുകയുടെ ബഡ്ജറ്റ്.

| | |
|---|---|
| അനുവദിച്ചിട്ടുള്ള ഗ്രാന്റ് തുക | 500 രൂപ |
| ലൈബ്രറി | 100 രൂപ |
| ശമ്പളം സ്കറിയാ കശ്ശീശായ്ക്കു | |
| പ്രതിമാസം 30 വച്ചു 10 മാസത്തേക്കു | 300 രൂപ |
| റ്റി. കെ. തോമസു ശെമ്മാശനു | |
| പ്രതിമാസം 10 വച്ചു 10 മാസത്തേക്ക് | 100 രൂപ. |
| ആകെ | 500/- |
| ഈ തുകയിൽ നിന്നും | |
| സ്കറിയാ കശ്ശീശായ്ക്കു 110 തുലാം | |
| മുതൽ 6 മാസത്തേക്കു | 180/- |
| റ്റി. കെ. തോമസു ശെമ്മാശനു | |
| 110 ഇടവം മുതൽ 6 മാസത്തേക്കു | 60/- |
| ശമ്പളം വകയിൽ ആകെ കുടിശിക | 240/- |

ഇതിൽ ശമ്പളകുടിശിക ബ്രിട്ടീഷ് രൂപാ 240 ഉം ഉടൻ നമ്മുടെ പേർക്കയച്ചു തരണം.

സിറിയൻ സെമിനാരി, കോട്ടയം.
2-4-111 കാതോലിക്കോസ്

**2-4-111 തിങ്കളാഴ്ച കോട്ടയം സിമ്മനാരിയിൽ നിന്നും തിരിച്ചു ഉച്ചയ്ക്ക് ഒരു മണിയോടു കൂടി കുണ്ടറ അരമനയിൽ എത്തി.**

232/6-4-111. കുന്നങ്കുളങ്ങര പുത്തൻപള്ളിക്കു.

പ്രിയരെ, നിങ്ങളിൽ ചിലർ അയച്ച ഹർജി കിട്ടി. പെരുന്നാളിന്റെ പ്രദക്ഷിണത്തെ സംബന്ധിച്ച് കാലംചെയ്ത മലങ്കര മെത്രാപ്പോലീത്താ അവിടെ വച്ചു തീരുമാനം ചെയ്തു ഒരു കല്പന നിങ്ങൾക്കു തന്നിട്ടുള്ളതായി അറിയുന്നു. എന്നാൽ ആ നിശ്ചയത്തെ ഭേദപ്പെടുത്തി വേറൊരു നിശ്ചയം ചെയ്യണമെങ്കിൽ അതുപോലെ ഒരു യോഗം കൂടി ചെയ്യേണ്ടതാണല്ലോ. എന്നാൽ അതിനു തൽക്കാലം സൗകര്യമില്ലാത്തതുകൊണ്ടു ഇപ്പോൾ നിലവിലിരിക്കുന്ന കല്പന അനുസരിച്ച് നിങ്ങൾ പ്രവർത്തിക്കണം. പിന്നീട് നാം അവിടെ എത്തി യോഗം കൂടി വേണ്ടവണ്ണം തീരുമാനിക്കാമെന്നു കർത്താവിൽ ആശിക്കുന്നു. പെരുനാളുകളും മറ്റും നമ്മുടെ അനുഗ്രഹങ്ങൾക്കായിട്ടാണല്ലോ നാം കഴിക്കുന്നത്. "നിങ്ങളുടെ മാസപിറപ്പുകളും പെരുന്നാളുകളും എനിക്കു വെറുപ്പാകുന്നു എന്നു സൈന്യങ്ങളുടെ യഹോവ പറയുന്നു" എന്നു ദീർഘദർശി പറഞ്ഞിരിക്കുന്നപ്രകാരം നമ്മുടെ പെരുന്നാളുകളായി തീരരുത്. പെരുന്നാളിനു ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന അനുഗ്രഹം പ്രാപിപ്പാൻ നാം എല്ലാവരും ഒരുങ്ങിക്കൊണ്ടു നമ്മുടെ പെരുന്നാളുകളെ നാം കഴിക്കണം. ശേഷം കാര്യങ്ങൾക്ക് പിന്നാലെ എഴുതി അയയ്ക്കുന്നതാണ്. കുണ്ടറ അരമനയിൽ നിന്നും.

233/7-4-111. പത്രോസു മത്തായിക്ക്.

പ്രിയനെ, അയച്ച എഴുത്തു കിട്ടി. മലങ്കര സിറിയൻ യൂത്ത്ലീഗിന്റെ "പരമാധികാരി" എന്ന സ്ഥാനം നാം സ്വീകരിച്ചിരിക്കുന്നു. നമ്മുടെ സഭയുടെ വിശ്വാസാചാരങ്ങൾക്കൊത്തവണ്ണം നമ്മുടെ ചെറുപ്പക്കാർ വളർന്നു വരുന്നതിനു നാം ആകാംക്ഷയോടു കൂടിയിരിക്കുന്നു. അതിനുവേണ്ടി പ്രവർത്തിക്കുന്നതിനു നിങ്ങൾക്കു മനസ്സും താൽപര്യവും ഉണ്ടായതിൽ നാം സന്തോഷിക്കുന്നു. എല്ലാ സ്ഥലത്തു നിന്നും ഇങ്ങനെയുള്ള ആളുകളെ - പരമാർത്ഥതയോടു കൂടെ സേവിക്കുന്നതിനൊരുക്കമുള്ള ആളുകളെ -ദൈവം എഴുന്നേൽപ്പിക്കട്ടെ. ഈ പ്രസ്ഥാനം നടപ്പിൽ വരുത്തുന്നതിനു നാം അനുവദിക്കയും എല്ലാവിധ ആശീർവാദങ്ങളും അതിനു പ്രദാനം ചെയ്കയും ചെയ്യുന്നു. ശേഷം പിന്നാലെ. കുണ്ടറ അരമനയിൽ നിന്നും.

234/7-4-111. കൊച്ചുമാത്തച്ചന്.

വർക്കിംഗ് കമ്മിറ്റിയുടെ മിനിറ്റ്സ് വായിച്ചു കണ്ടു. ഭേദഗതികളോടു കൂടെ അയയ്ക്കുന്നു. കൊട്ടാരക്കര കത്തനാർ റീത്തിൽ ചേർന്നതു ശരിയാണെങ്കിലും അയാളെപ്പറ്റി ഒഫീഷ്യൽ ആയി മുടക്കു കല്പന അയയ്ക്കുന്നതിനു മുമ്പ് നാം ഒരു നിശ്ചയം ചെയ്യുന്നതു കൈവശത്തിനും മറ്റും ദോഷമായിട്ടുള്ളതാണ്. അതിനാൽ സുനിശ്ചയം ഇനിയത്തെ വർക്കിംഗ് കമ്മിറ്റിയിൽ ചെയ്തുകൊള്ളാം. കോൺഫിഡൻഷ്യൽ ആയി വച്ചിരുന്നാലും ഒരു കേസിനു ഹാജരാക്കണമെന്നു വച്ചാൽ അതു അപകടമാണ്. 8-ാം വകുപ്പിൽ 2 പേരു വിട്ടുപോയിട്ടുള്ളതു കൂടെ എഴുതുന്നു. സമാധാന കമ്മിറ്റിക്കു ആളുകളെ നിശ്ചയിക്കേണ്ടതു കമ്മിറ്റിക്കാരാണൊ? നാം ആണൊ? വർക്കിംഗ് കമ്മിറ്റിക്കാർ അവരെ തന്നെ നിശ്ചയിക്കയാണൊ. വർക്കിംഗ് കമ്മിറ്റിയിൽ വച്ച് ഇന്നാരൊക്കെ വേണമെന്നു ആലോചിച്ചുവെന്നല്ലാതെ അത് ഒരു നിശ്ചയമാണൊ? രണ്ടു മെത്രാച്ചന്മാരുടെ പേര് അതിൽ പറഞ്ഞിട്ടില്ലല്ലോ. 9. കോശി കത്തനാരുടെ നിയമനത്തെ അംഗീകരിക്കുന്നതിനു മുമ്പേ അയാളെ നിയമിച്ചതാരാണ്. മുമ്പേ നിയമിച്ചതു കമ്മിറ്റിയാണെങ്കിൽ ഇപ്പോൾ അംഗീകരിക്കേണ്ടല്ലൊ. 10-ാം വകുപ്പിൽ ചേർത്തിരിക്കുന്ന ഭേദഗതി അതിനോടു ചേർത്തു എഴുതേണ്ടതാണ്. ഈ ഭേദഗതികളോടു കൂടെ നാം അനുവദിച്ചിരിക്കുന്നു.

235/7-4-111. കുണ്ടറ വലിയപള്ളിക്കാർക്ക്.

പ്രിയരെ, ഈ കഴിഞ്ഞ തുലാ മാസം 10-നു ഞായറാഴ്ച ടി പള്ളി വികാരി പൊയ്കയിൽ തോമസു കത്തനാരുടെ അദ്ധ്യക്ഷതയിൽ അവിടെ കൂടിയ പൊതുയോഗത്തിന്റെ റിപ്പോർട്ടയച്ചതു കിട്ടി. സന്തോഷിക്കുന്നു. 110 ധനു 11-നു മലങ്കര അസോസിയേഷനിലും എപ്പിസ്ക്കോപ്പൽ സിനഡിലും പാസ്സാക്കപ്പെട്ട മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന അനുസരിച്ച് നിങ്ങൾ തെരഞ്ഞെടുത്തിട്ടുള്ള പൊയ്കയിൽ തോമസു കത്തനാർ പ്രസിഡന്റും കല്ലറയ്ക്കൽ എം. നയിനാ പണിക്കർ കൈക്കാരനും, കല്ലറയ്ക്കൽ താന്നിവിളയിൽ കെ. എൻ. ഗീവറുഗീസു പണിക്കരു കത്തനാരു, കല്ലറയ്ക്കൽ പുത്തൻവീട്ടിൽ കെ. റ്റി. തോമസു കത്തനാർ, ടിയിൽ കെ. ജി. തോമസു പണിക്കർ, അറപ്പുര തെക്കതിൽ റ്റി. ചാക്കോ പണിക്കർ, കല്ലറയ്ക്കൽ എൻ. കോശി പണിക്കർ, നെടുമ്പായിക്കുളത്ത് വിളയിൽ വീട്ടിൽ ജി. കൊച്ചുകോശി പണിക്കർ, പുന്നവിളയിൽ ജി. പീലിപ്പോസ്, പള്ളിവാതുക്കൽ റ്റി. പീലിപ്പോസ് പണിക്കർ, പുന്നവിള വടക്കതിൽ കെ. ഉമ്മൻ പണിക്കർ, പനങ്കുയിൽ കല്ലറയ്ക്കൽ സി. കോശിപ്പണിക്കർ, ആലുവിള കിഴക്കേ വീട്ടിൽ ജി. മാത്തുണ്ണി, മണപ്പുറത്തുവീട്ടിൽ ജി. മത്തായി, പറങ്കിമാവിള വീട്ടിൽ ഗീവറുഗീസു പണിക്കർ എന്നിവർ അംഗങ്ങളായുള്ള ഇടവക മാനേജിംഗ് കമ്മിറ്റിയെ വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും നാം അംഗീകരിച്ച് സ്ഥിരപ്പെടുത്തിയിരിക്കുന്നു. പുതിയ കമ്മിറ്റിക്കാർ തങ്ങളുടെ ജോലി ക്രമമായും യോഗ്യമായും ചെയ്തുകൊള്ളണം. ശേഷം പിന്നാലെ.

236/9-4-111. വലിയവീട്ടിൽ അലക്സന്ത്രയോസ് കത്തനാരെ തെര്യപ്പെടുത്തുന്നത്.

111 തുലാം 28-നു 22-ാം നമ്പറായി നാം തന്റെ പേർക്കയച്ചിട്ടുള്ള നോട്ടീസിനു 111 വൃശ്ചികം 3-നു താൻ നമ്മുടെ പേർക്കയച്ച മറുപടി കിട്ടി. നാം ദുഃഖിക്കയും അത്ഭുതപ്പെടുകയും ചെയ്യുന്നു. തന്നെ ജനിപ്പിച്ചവനായ നാം അല്ല, പാപ്പായാണ് തന്റെ പിതാവ്. താൻ റോമൻ കത്തോലിക്കാ സഭയിൽ ചേർന്ന വിവരം കാണിച്ച് നമ്മുടെ പേർക്കു മുൻകൂട്ടി എഴുതി അയച്ചിരുന്നുവെന്നു കാണുന്നതു നമുക്കു വിശ്വസിപ്പാൻ നിവർത്തിയില്ല. താൻ എഴുതി അയച്ചിരുന്നുവെങ്കിൽ നമുക്കു കിട്ടുമായിരുന്നു. നമ്മുടെ നേരെ ധിക്കാരമായും വ്യാജമായും എഴുതി അയപ്പാൻ തനിക്കു തോന്നിയതു തന്റെ പ്രവർത്തിയുടെ ശേഷമാണല്ലോ. താൻ സഭ മാറിയിരിക്കുന്നുവെന്നറിയിച്ചിരിക്കയാൽ പരിശുദ്ധ ഓർത്തഡോക്സ് (യാക്കോബായ) സുറിയാനി സഭയിൽ നിന്നു താൻ താനേതന്നെ മുടക്കപ്പെട്ടവനും തള്ളപ്പെട്ടവനുമായി തീർന്നിരിക്കുന്നു. ഇത്ര വലിയ അപകടത്തിൽ ചാടി ദൈവികശാപം തന്റെമേൽ വരുത്തുന്നതിനു തനിക്കാവശ്യമില്ലായിരുന്നു. ഈ കഴിഞ്ഞ കന്നി 7-നു വ്യാഴാഴ്ച ഇവിടെ കൂടിയ വൈദികയോഗത്തിൽ വച്ച് താൻ റോമാ സഭയിൽ ചേരുവാൻ നിശ്ചയിച്ചിരിക്കുന്നുവെന്നുള്ള കേൾവിയെ അടിസ്ഥാനപ്പെടുത്തി തന്നോടു ചോദിച്ചപ്പോൾ, "ഞാൻ അങ്ങനെ ആലോചിച്ചിട്ടില്ല, പറഞ്ഞിട്ടില്ല, പോകയില്ല" എന്നെല്ലാം താൻ പറഞ്ഞല്ലൊ. കിഴക്കേ തെരുവിൽ കുറ്റീഭാഗത്തു പള്ളി, കരിയ്ക്കത്തിൽ പള്ളി മുതലായ പള്ളികളിൽ താൻ കുറേ നാളായി കർമ്മം നടത്തുന്നില്ലെന്നും താൻ വിശ്വാസവിപരീതമായി റോമൻ കത്തോലിക്കാ സഭയിൽ ചേർന്നു നടക്കുന്നുവെന്നും ടി പള്ളികളിൽ കർമ്മം നടത്തുന്നതിനു പട്ടക്കാരില്ലാത്തതു മൂലം അവർ വളരെ വിഷമിക്കുന്നുവെന്നും ടി പള്ളി ഇടവകക്കാർ നമ്മുടെ അടുക്കൽ കുറെനാളായി പരാതികൾ പറഞ്ഞു വന്നിരുന്നതും അതനുസരിച്ച് നാം തന്റെ പേർക്കു നോട്ടീസയയ്ക്കുന്നതിനു ഇടയായിട്ടുള്ളതുമാണ്. ഇങ്ങനെ താൻ നമ്മേയും പ. സഭയേയും വഞ്ചിച്ചു. തന്റെ വചനപ്രകാരം തന്നെ, താൻ റോമാ മതത്തിൽ ചേർന്നിരിക്കുന്നു ആകയാൽ ഈ സഭയിലും ഇതിന്റെ സ്ഥാപനങ്ങളിലും തനിക്കു യാതൊരു പങ്കും ഓഹരിയുമില്ല. അതിനാൽ പരിശുദ്ധ ഓർത്തഡോക്സ് (യാക്കോബായ) സുറിയാനി സഭയിൽ നിന്നും തന്നെ നാം നിയമിച്ചാക്കിയിട്ടുള്ള എല്ലാ പള്ളികളിൽ നിന്നും ദൈവത്താൽ നമുക്കു നൽകപ്പെട്ടിട്ടുള്ള അധികാരം പ്രയോഗിച്ച് തന്നെ നാം നീക്കിയിരിക്കുന്നു. പട്ടംകൊട സമയത്തു താൻ നടത്തിയ സത്യപ്രതിജ്ഞ അനുസരിച്ച് തനിക്കു ആചാര്യ സംബന്ധമായ യാതൊന്നും പ്രവർത്തിപ്പാൻ അധികാരമില്ല. തന്റെ രജിസ്റ്റർ ഉടമ്പടിപ്രകാരം താൻ പള്ളിയിൽ നിന്നും സഭയിൽ നിന്നും പോകുന്നതു കൂടാതെ സ്കോളർഷിപ്പ് മുതലായ ഇനങ്ങളിൽ തനിക്കു തന്നു നമുക്കു നഷ്ടമുണ്ടായിട്ടുള്ളതും ടി ഉടമ്പടിയിൽ വിവരിച്ചിട്ടുള്ളതുമായ മുന്നൂറു (300) രൂപാ പലിശ സഹിതം നമ്മെ ഏൽപിച്ചു കേസ്സിനിടവരുത്താതെ പൊയ്ക്കൊള്ളേണ്ടതാണ്. കുണ്ടറ അരമനയിൽ നിന്നും.

237/9-4-111. കുറ്റീഭാഗത്തു പള്ളിക്കാർക്കു.

പ്രിയരെ, ആ പള്ളി നടത്തിക്കൊണ്ടുവന്നിരുന്ന കിഴക്കേ തെരുവിൽ വലിയവീട്ടിൽ അലക്സന്ത്രയോസു കത്തനാർ പ. ഓർത്തഡോക്സ് (യാക്കോബായ) സുറിയാനി സഭയിൽ നിന്നും റോമാ സഭയിൽ ചേർന്നിരിക്കുന്നതായി നമ്മെ അറിയിച്ചിരിക്കയാൽ നമ്മുടെ സഭയിൽ നിന്നും നമ്മുടെ കല്പനപ്രകാരം നിയമിച്ചാക്കിയിട്ടുള്ള എല്ലാ പള്ളികളിൽ നിന്നും അയാളെ നാം തള്ളി മുടക്കുകല്പന അയച്ചിരിക്കുന്നു. നമ്മുടെ വിശ്വാസാചാരങ്ങൾക്കെതിരായി ടി കത്തനാർ പ്രവർത്തിക്കുന്നതുകൊണ്ടു യാതൊരുവിധത്തിലും അയാളുമായി സംസർഗ്ഗം ചെയ്യുകയൊ അയാൾ നടത്തുന്ന കർമ്മങ്ങളിൽ പങ്കുകൊള്ളുകയൊ ചെയ്യരുത്, അതു കുറ്റവും പാപവുമാണ്. ആ പള്ളി നടത്തുന്നതിലേക്കു തവണവികാരിമാരായി കുണ്ടറ പൊയ്കയിൽ തോമസു കത്തനാരേയും തലവൂർ

പറങ്കിമാംമൂട്ടിൽ യോഹന്നാൻ കത്തനാരേയും വേറൊരു കല്പന ഉണ്ടാകുന്ന തുവരേയ്ക്കും നാം നിയമിച്ചിരിക്കുന്നു. ശേഷം കാര്യങ്ങൾക്കു പിന്നാലെ എഴുതി അയയ്ക്കുന്നതാണ്. കുണ്ടറ അരമനയിൽ നിന്നും.

238/9-4-111. കരിയ്ക്കത്തിൽ പള്ളിക്കാർക്കു,

പ്രിയരെ, (Same words of the above letter) (പറങ്കിമാംമൂട്ടിൽ യോഹന്നാൻ കത്തനാർക്കു പകരം പീടികയിൽ ഗീവറുഗീസു കത്തനാരെ അവിടെ നിയമിച്ചു).

**9-4-111 തിങ്കളാഴ്ച കാലത്തു 8 മണിക്കു കുണ്ടറ സിമ്മനാരിയിൽ നിന്നും തിരിച്ച് കിഴക്കേതെരുവിൽ പാടനിരപ്പിൻപള്ളി, കിഴക്കേതെരുവിൽ പുത്തൻപള്ളി, പട്ടമല പള്ളി എന്നീ പള്ളികൾ സന്ദർശിച്ച് വൈകിട്ടു 5 മണിയോടുകൂടി കുണ്ടറ സിമ്മനാരിയിൽ എത്തി.**

239/9-4-111. കുണ്ടറ പൊയ്കയിൽ തോമസു കത്തനാർക്കു.

പ്രിയനെ, കൊട്ടാരക്കര കിഴക്കേതെരുവിൽ വലിയവീട്ടിൽ അലക്സന്ത്രയോസു കത്തനാർ നമ്മുടെ സഭയിൽ നിന്നും റോമാ സഭയിൽ ചേർന്നിരിക്കുന്നതായി അറിയുന്നതിനാൽ അയാളെ നമ്മുടെ സഭയിൽ നിന്നും നമ്മുടെ കല്പനപ്രകാരം നിയമിച്ചാക്കിയിട്ടുള്ള എല്ലാ പള്ളികളിൽ നിന്നും നാം തള്ളി മുടക്കിയിരിക്കുന്നു. ആകയാൽ കിഴക്കേതെരുവിൽ കുറ്റീഭാഗത്തു പള്ളിക്കു തവണ വികാരിമാരായി തന്നേയും, തലവൂർ പറിങ്കിമാംമൂട്ടിൽ യോഹന്നാൻ കത്തനാരേയും വേറൊരു കല്പന ഉണ്ടാകുന്നതു വരേയ്ക്കും നാം നിയമിച്ചിരിക്കുന്നു. നിങ്ങൾ ഇരുവരും പള്ളിക്കാര്യങ്ങൾ ശരിയായി നടത്തികൊള്ളണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ എഴുതി അയയ്ക്കുന്നതാണ്.

240/9-4-111. തലവൂർ പറിങ്കിമാംമൂട്ടിൽ യോഹന്നാൻ കത്തനാർക്ക്,

പ്രിയനെ, Same words of the above letter. (തന്നേയും, കുണ്ടറ പൊയ്കയിൽ തോമസു കത്തനാരേയും വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും നാം നിയമിച്ചിരിക്കുന്നു.)

241/9-4-111. കല്ലട പീടികയിൽ ഗീവറുഗീസു കത്തനാർക്കു.

പ്രിയനെ, കൊട്ടാരക്കര കിഴക്കേതെരുവിൽ വലിയവീട്ടിൽ അലക്സന്ത്രയോസ് കത്തനാർ നമ്മുടെ സഭയിൽ നിന്നും റോമാ സഭയിൽ ചേർന്നിരിക്കുന്നതായി അറിയുന്നതിനാൽ അയാളെ ഈ നമ്മുടെ സഭയിൽ നിന്നും നമ്മുടെ കല്പനപ്രകാരം നിയമിച്ചാക്കിയിട്ടുള്ള എല്ലാ പള്ളികളിൽ നിന്നും നാം തള്ളി മുടക്കിയിരിക്കുന്നു. ആകയാൽ കൊട്ടാരക്കര കരിയ്ക്കത്തിൽ പള്ളിക്കു തവണ വികാരിമാരായി തന്നെയും കുണ്ടറ പൊയ്കയിൽ തോമസ് കത്തനാരെയും വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും നാം നിയമിച്ചിരിക്കുന്നു. നിങ്ങൾ ഇരുവരും പള്ളിക്കാര്യങ്ങൾ ശരിയായി നടത്തിക്കൊള്ളണം. ശേഷം കാര്യങ്ങൾക്ക് പിന്നാലെ എഴുതി അയക്കുന്നതാണ്.

242/9-4-111. കുണ്ടറ പോയ്കയിൽ തോമസ് കത്തനാർക്ക്.

പ്രിയനെ, Same words of the above letter. (തന്നേയും കല്ലട പീടികയിൽ ഗീവർഗീസ് കത്തനാരെയും വേറൊരു കല്പന ഉണ്ടാകുന്നതുവരേയ്ക്കും നാം നിയമിച്ചിരിക്കുന്നു).

**10-4-111 ഞായറാഴ്ച രാവിലെ കൊല്ലത്ത് പള്ളിയിൽ എത്തി. വിശുദ്ധ കുർബാന ചൊല്ലി. വൈകിട്ട് തിരിച്ച് സിമ്മനാരിയിൽ എത്തി.**

243/10-4-111. പെരുമ്പഴ പള്ളിക്കാർക്ക്.

നിങ്ങളിൽ ചിലർ നമ്മുടെ മുമ്പാകെ സമർപ്പിച്ച ഹർജിയിൽ കുറുവേലി വീട്ടിൽ കൊച്ചുകുഞ്ഞിന്റെ മകൻ മത്തായി തന്റെ ഭാര്യയെ ഉപേക്ഷിച്ച് വേറൊരു സ്ത്രീയെ കൊണ്ടുവന്നു താമസിപ്പിച്ചിരിക്കുന്നതായി കാണുന്നു. നിങ്ങൾ അവനെ വരുത്തി സംഗതി നേരായിരുന്നാൽ ആ സ്ത്രീയെ ഉപേക്ഷിച്ച് അവന്റെ ഭാര്യയെ കൊണ്ടുവന്നു താമസിപ്പാൻ ഗുണദോഷിക്കണം. അനുസരിക്കാത്തപക്ഷം ഈ കല്പനയാൽ തന്നെ അവനെ നാം പള്ളിയിൽ നിന്നും സഭയിൽ നിന്നും മുടക്കിയിരിക്കുന്നു. കുണ്ടറ അരമനയിൽ നിന്നും.

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**



**പത്രപ്രവർത്തകനും എഴുത്തുകാരനുമായ അലക്സ് തെക്കൻനാട്ടിൽ രചിച്ച 'ഉമ്മൻ ചാണ്ടി: ഒരു സ്നേഹയാത്ര' എന്ന പുസ്തകത്തിന്റെ പ്രകാശനം ഡോ. തിയഡോഷ്യസ് മാർത്തോമ്മാ മെത്രാപ്പോലീത്താ നിർവ്വഹിച്ചു. ചാണ്ടി ഉമ്മൻ എം.എൽ.എ. ആദ്യ കോപ്പി ഏറ്റുവാങ്ങി. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് സമീപം.**



**The STUTI Liturgical Music Wing of the Calcutta Diocese released two new prayer books. The books were officially released by Alexios Mar Eusebius Metropolitan on July 12, 2025 .**




**ചെങ്ങന്നൂർ മെത്രാസന സുവിശേഷ സംഘം പ്രവർത്തനോദ്ഘാടനം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.**

Orthodox Theological Seminary
Kottayam

Dn Vibin Varghese
Madras Diocese

Dn Sony Samuel
Kollam Diocese

Dn Mathew P Thomas
Idukki Diocese

Dn Gregory George Ninan
Chengannur Diocese

Bachelor of Divinity Toppers 2025
ORTHODOX THEOLOGICAL SEMINARY, KOTTAYAM
SENATE OF SERAMPORE COLLEGE (UNIVERSITY), WEST BENGAL

# സഭാ തേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ്

# കേരള നവോത്ഥാന ശില്പി

## ഫാ. ജോബ് സാം മാത്യു





എന്നാൽ മിസ്രയീംദേശത്തു ഫറവോനോടും അവന്റെ സകല ഭൃത്യന്മാരോടും അവന്റെ സർവ്വദേശത്തോടും ചെയ്‌വാൻ യഹോവ മോശെയെ നിയോഗിച്ചയച്ച സകല അദ്ഭുതങ്ങളും ഭുജവീര്യവും എല്ലാ യിസ്രായേലും കാൺകെ മോശെ പ്രവർത്തിച്ച ഭയങ്കര കാര്യമൊക്കെയും വിചാരിച്ചാൽ യഹോവ അഭിമുഖമായി അറിഞ്ഞ മോശെയെപ്പോലെ ഒരു പ്രവാചകൻ യിസ്രായേലിൽ പിന്നെ ഉണ്ടായിട്ടില്ല' (അവർത്തന പുസ്തകം 34:10-12) ഇതിനു സമാനമായ ഒരു സാക്ഷ്യമാണ് നാം ഇന്ന് സ്മരിക്കുന്ന സഭാ തേജസ് മാർ ദിവന്നാസിയോസ് അഞ്ചാമനെ കുറിച്ചുള്ളത്. 'ഈ വിധം ബഹുമുഖങ്ങളായ പ്രവർത്തനങ്ങൾ നടത്തിയ മറ്റൊരു മെത്രാൻ നസ്രാണികൾക്ക് ഇതേവരെ ഉണ്ടായിട്ടില്ല. ഇനി ഉണ്ടാകുമെന്നും തോന്നുന്നില്ല'. മലങ്കര സഭയുടെ ചരിത്രത്തെ ആഴത്തിൽ മനസ്സിലാക്കുകയും തലമുറകളിലേക്ക് അത് സുവ്യക്തമായി പങ്കുവയ്ക്കുകയും ചെയ്‌ത ഇസഡ് എം പാറേട്ട്, 'മലങ്കര നസ്രാണികൾ' മൂന്നാം വാല്യത്തിൽ മാർ ദിവന്നാസിയോസ് അഞ്ചാമനെക്കുറിച്ച് എഴുതിയ വരിയാണ് ഇത്.

പുണ്യശ്ലോകനായ മാർ ദിവന്നാസിയോസ് അഞ്ചാമന്റെ ജീവിതത്തെ ചില കടലാസുകളിൽ പകർത്തുവാനും ചില വാചകങ്ങളിൽ വിവരിക്കാനും നമ്മൾ ശ്രമിക്കുന്നു. ചിലർ അതൊരു ചിത്രത്തിൽ ഒതുക്കുന്നു. അദ്ദേഹമാകട്ടെ തന്നെക്കുറിച്ച് കാര്യമായി വിവരിക്കുന്നുമില്ല. ഒരു ആത്മകഥയിലൂടെ മേനി നടിക്കുവാൻ ശ്രമിച്ചതുമില്ല. അദ്ദേഹത്തിന്റെ സമകാലീനർ ആരും ഇന്ന് സാക്ഷ്യപ്പെടുത്തുവാനുമില്ല. പക്ഷേ അക്ഷരങ്ങളിൽ നിന്നും നാം ആ വലിയ മനുഷ്യനെ കണ്ടെത്തുന്നു. മലങ്കരസഭയിലെ പരിശുദ്ധ മാർത്തോമാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ ഭാഗ്യമോടെ വാണ മാർ ദിവന്നാസിയോസ് അഞ്ചാമന്റെ മധ്യസ്ഥത നമുക്ക് തുണയാകട്ടെ. ഈ പിതാവിന്റെ ജീവിതവും സാക്ഷ്യവും നമ്മോട് സംവേദിക്കുന്ന ആശയങ്ങൾ സംക്ഷിപ്തമായി രേഖപ്പെടുത്തുന്നതിന് ഉദ്യമിക്കുന്നു.

### ആടുകൾക്കു വേണ്ടി സമർപ്പിതനായി

പ്രതിസന്ധികൾ ഏറെ നിറഞ്ഞ കാലഘട്ടത്തിലാണ് ഈ പിതാവ് ജീവിച്ചതും മലങ്കര സഭയെ നയിച്ചതും. വിവിധ മതങ്ങളിലും ജാതികളിലും നവോത്ഥാന പ്രസ്ഥാനങ്ങൾ ആരംഭിക്കുന്ന സമയമായിരുന്നു. ചേപ്പാട് മാർ ദിവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്തായ്ക്ക് ശേഷം അന്ത്യോക്യൻ സുറിയാനി ഓർത്തഡോക്‌സ് സഭാ മെത്രാൻ യുയാക്കിം മാർ കൂറിലോസും, പാലക്കുന്നത്ത് മാത്യൂസ് മാർ അത്തനാസിയോസും മലങ്കര മെത്രാപ്പോലീത്താ സ്ഥാനം കയ്യടക്കാൻ ശ്രമിക്കുകയായിരുന്നു. പ്രൊട്ടസ്റ്റന്റ് നവീകരണ പ്രസ്ഥാനം ശക്തിപ്പെട്ടുകൊണ്ടിരിക്കുന്നു. പതിനാറാം നൂറ്റാണ്ടുമുതൽ റോമൻ കത്തോലിക്കാ സഭയുടെ അധിനിവേശശ്രമങ്ങൾ മലങ്കരയിലുണ്ട്. അധിനിവേശ ശ്രമങ്ങൾ എല്ലായിടത്തുനിന്നും ഉണ്ടായിരുന്നു. എന്നാൽ അവയെ പ്രതിരോധിക്കേണ്ടതായ ഉത്തരവാദിത്തം ഈ പിതാവിൽ വന്നു. ഭാരതം ബ്രിട്ടീഷ് അധിനിവേശത്തിനു കീഴിലും കേരളത്തിലെ രാജവംശങ്ങൾ ക്ഷയിച്ച അവസ്ഥയിലുമായിരുന്നു. ജാതിവ്യവസ്ഥ മനുഷ്യത്വരഹിതമായി തുടരുന്നു.

ഈ പശ്ചാത്തലത്തിൽ മലങ്കരസഭയുടെ നിലനിൽപ്പ് ഉറപ്പാക്കാൻ പുലിക്കോട്ടിൽ തിരുമേനി നിയോഗിതനായി. മലങ്കര സഭയുടെ ആവശ്യം മനസ്സിലാക്കി നേതൃസ്ഥാനത്തേക്ക് അദ്ദേഹം കടന്നുവന്നു. സഭയ്ക്കു വേണ്ടി സമ്പൂർണ്ണമായി സമർപ്പിച്ചു. മലങ്കരസഭ എന്ന വലിയ വൃക്ഷം വേരുററ്് പോകരുത്; അതിന് വെള്ളവും വളവും നൽകാതെയും ഇലകൾ ഓരോന്നും അടർത്തി മാറ്റിയും വീഴിക്കാൻ പലരും ശ്രമിച്ചപ്പോൾ ഒരു നല്ല തോട്ടക്കാരനായി തിരുമേനി കടന്നുവന്നു. ഈ സഭയുടെ കപ്പിത്താനായി നിലകൊണ്ടു.

### ജനത്തെ സ്നേഹിച്ചപ്പോൾ ജനം സ്നേഹിച്ചു

തന്റെ ആടുകളെ അറിയുകയും അവരെ സ്നേഹിക്കുകയും അവർക്കു വേണ്ടി ജീവൻ നൽകുകയും ചെയ്യുന്ന ഒരു നല്ല ഇടയനായിരുന്നു തിരുമേനി. യേശുക്രിസ്തുവിനെ പോലെ ജനങ്ങളെ നയിക്കുന്നതിന് ഈ പിതാവ് താല്പര്യപ്പെട്ടു. ദൈവജനത്തെ നയിക്കുന്നതിനാവശ്യമായ പ്രാപ്തി നേടുന്നതിന് പരിശുദ്ധാത്മാവിൽ നിന്നും ശക്തികരണം പ്രാപിച്ചു. താൻ അഭിസംബോധന ചെയ്യുന്ന എല്ലാവരിലും ദൈവീക ചൈതന്യമുണ്ട് എന്ന് ഈ പിതാവിന് ധാരണയുണ്ടായിരുന്നു. തങ്ങളെ സ്നേഹിക്കുന്നവരെ ജനവും സ്നേഹിക്കും എന്ന് ഈ പിതാവിന്റെ ജീവിതം നമ്മെ ഓർമ്മപ്പെടുത്തുന്നു. ജനങ്ങളുടെ ഇടയിൽ അദ്ദേഹം സ്വീകാര്യനായിരുന്നു. വ്യത്യസ്ത വീക്ഷണങ്ങൾ പുലർത്തുന്നവരെ ചേർത്തുനിർത്തി. അഭിപ്രായസമവായത്തിന് എപ്പോഴും ശ്രമിച്ചു. അവർ അദ്ദേഹത്തിന്റെ ശബ്ദം കേട്ടു. അദ്ദേഹത്തിന്റെ ആശയങ്ങളിൽ നിന്നും ആവേശം ഉൾക്കൊണ്ടു. പ്രസാദാത്മകമായി അവയെ സ്വീകരിച്ചു. സഭയ്ക്കും സമൂഹത്തിനും ദൈവത്തിനും മുമ്പാകെ പൂർണ്ണ സമർപ്പണത്തിന്റെ ഉദാത്തമായ മാതൃകയായി തിരുമേനിയെ അവർ കണ്ടു. അതിനാൽ ജീവൻ തൃണവത്കരിച്ചും തിരുമേനിയോടൊപ്പം നിൽക്കാൻ അനേകർ തയ്യാറായി.

**സാധ്യതകൾ കണ്ടെത്തി**

തിരുമേനിയുടെ പ്രവർത്തനരംഗം വിശാലമായിരുന്നു. സഭയുടെ ബഹുമുഖമായ പ്രവർത്തനമേഖലകൾക്ക് അദ്ദേഹം തുടക്കം കുറിച്ചു. മലങ്കര സഭയുടെ ആത്മീയവും ലൗകികവുമായ സമഗ്ര വികസനത്തിനുള്ള അടിസ്ഥാനം പുലിക്കോട്ടിൽ തിരുമേനി ഇട്ടു.

1876-ലെ മുളന്തുരുത്തി സുന്നഹദോസിന് തിരുമേനി ചുക്കാൻ പിടിച്ചു. എപ്പിസ്കോപ്പസിയും ജനയാത്തരീതിയും സമന്വയിപ്പിക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ, മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി എന്നിവയുടെ രൂപീകരണത്തിന് നേതൃത്വം നൽകി. 1873-ലെ പരുമല പള്ളിയോഗത്തിലെ കാനോനുകളാണ് 1876-ലെ മുളന്തുരുത്തി പള്ളിയോഗത്തിൽ വീണ്ടും പാസാക്കിയെടുത്തത്. എന്നാൽ സുന്നഹദോസ് വഴി താൻ ഉദ്ദേശ്യമാക്കിയവിധത്തിൽ മലങ്കരസഭയെ ആത്മീയമായും ലൗകികമായും കീഴടക്കാനുള്ള ശ്രമം പരാജയപ്പെട്ടതായി അന്ത്യോക്യൻ സുറിയാനി സഭയുടെ പാത്രിയർക്കീസ് പരിശുദ്ധ പത്രോസ് തൃതീയൻ ബാവ തിരിച്ചറിഞ്ഞു. മലങ്കരയിലെ പള്ളി പ്രതിപുരുഷന്മാരുടെ സംഘമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ അനുമതിയോ, പുലിക്കോട്ടിൽ തിരുമേനിയുടെ പിന്തുണയോ കൂടാതെ പാത്രിയർക്കീസ് മെത്രാപ്പോലീത്താമാരെ വാഴിക്കാൻ ആരംഭിച്ചു. അവർക്ക് സ്വന്തം ഇഷ്ടപ്രകാരം ഭദ്രാസനങ്ങൾ നിശ്ചയിച്ചും നൽകി. പുലിക്കോട്ടിൽ തിരുമേനിക്ക് കൊല്ലം ഭദ്രാസനവും പഴയ സെമിനാരി ചുമതലയും മാത്രമാണ് പാത്രിയർക്കീസ് നൽകിയത്. എന്നാൽ മെത്രാന്മാർ പുലിക്കോട്ടിൽ തിരുമേനിയോടൊപ്പം ചേർന്നുനിന്നു. അസോസിയേഷൻ, മാനേജിംഗ് കമ്മിറ്റി എന്നിവയുടെ രൂപീകരണത്തോടെ മലങ്കരയിൽ നിലവിലുണ്ടായിരുന്ന പള്ളിയോഗങ്ങൾ കാലോചിതമായ പരിഷ്കരണത്തിന് വിധേയമായി. ഇത് സഭയുടെ ഭരണപരവും സാമ്പത്തികവും സാമുദായികവുമായ അടിത്തറ ശക്തമാക്കി. മലങ്കര നസ്രാണികളായ അൽമായർക്കും വൈദികർക്കും ഇതിൽ പൂർവകാലത്തുണ്ടായിരുന്നതുപോലെ പ്രാതിനിധ്യം ഉറപ്പായി.

പ്രസാധന രംഗത്തും ചുവടുവയ്ക്കാൻ പുലിക്കോട്ടിൽ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചു. 'പുലിക്കോട്ടിൽ ജോസഫ് കത്തനാര്സ് പ്രസ്' കുന്നംകുളത്ത് ഇത് തുടങ്ങി. 1853ൽ മലയാളത്തിൽ കുർബാനക്രമവും പ്രാർത്ഥനാക്രമവും അച്ചടിച്ചു പ്രസിദ്ധീകരിച്ചു. 'സെന്റ് തോമസ് പ്രസ്സ്' എന്ന പേരിൽ പരുമലയിലും കൊച്ചിയിലും ഇത് മാറ്റി സ്ഥാപിച്ചു. പനയ്ക്കൽ ഐപ്പുരു മുതലാളിയുടെ പാണ്ടികശാലയിലാണ് സെന്റ് തോമസ് പ്രസ്സ് പുലിക്കോട്ടിൽ തിരുമേനി നടത്തിയത്. 'ഇടവക പത്രിക' എന്ന മാസിക, 'കേരള പതാക' എന്ന വൃത്താന്ത പത്രം എന്നിവ നടത്തി. നസ്രാണി ദീപിക, മലയാള മനോരമ എന്നീ പത്രങ്ങളുടെ സ്ഥാപനത്തിന് നേതൃത്വം നലൽകി. മനോരമ കമ്പനിയിൽ പുലിക്കോട്ടിൽ തിരുമേനി ഓഹരിക്കാരനായിരുന്നു.

ശക്തമായ നേതൃത്വത്തെ വളർത്തിയെടുക്കുന്നതിനും തിരുമേനി ശ്രദ്ധിച്ചു. പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനി, പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്താ തിരുമേനി, കൊച്ചുപറമ്പിൽ പൗലോസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത എന്നിവർ ഇങ്ങനെ നേതൃനിരയിലേക്ക് കടന്നുവന്നവരിൽ ഉൾപ്പെടുന്നു. ഇതിൽ പരുമല തിരുമേനിയെ കണ്ടെത്തി സഭാശുശ്രൂഷയ്ക്ക് നിയോഗിച്ചത് പുലിക്കോട്ടിൽ തിരുമേനിയാണ്. പരുമല തിരുമേനി പുലിക്കോട്ടിൽ തിരുമേനിയുടെ സഹ്ഗനായി പ്രവർത്തിച്ചു. പരുമല തിരുമേനിയുടെ അകാല നിര്യാണം പുലിക്കോട്ടിൽ തിരുമേനിക്ക് അഗാധമായ വേദനയുള്ളവാക്കി. തുടർന്ന് വട്ടശ്ശേരിൽ ഗീവർഗീസ് മല്പ്പാനെ നേതൃസ്ഥാനത്തേക്ക് കൊണ്ടുവന്നു. ഇത് തിരുമേനിയുടെ ദീർഘവീക്ഷണത്തിന്റെ തെളിവാണ്.

ഇക്കാലത്തു മലങ്കരസഭ കേരളത്തിനു പുറത്തേക്കും വളർന്നു. ലോകവും സഭയും വിശാലമാണ് എന്നും സാധ്യതകൾ ഏറെയുണ്ട് എന്നും തിരിച്ചറിഞ്ഞ ഒരു കാലവും സഭാധ്യക്ഷനും ആയിരുന്നു അദ്ദേഹം. 1889 ജൂലൈ 29ന് അൽവാറീസ് മാർ യൂലിയോസിനെ മെത്രാനായി വാഴിച്ചു. ഗോവയിൽ മാർ യൂലിയോസ് ആരംഭിച്ച ലത്തീൻ മിഷൻ അതേ രീതിയിൽ തുടരാനും അനുവദിച്ചു. 1892 മെയ് 29-നു റെനിവിലാത്തി മാർ തിമോത്തിയോസിനെ അമേരിക്കയുടെ ആർച്ച് ബിഷപ്പായി വാഴിച്ചു. ബാഹ്യ ലോകത്തിൽ നിന്നും അകന്നു കഴിഞ്ഞ മലങ്കര സഭയ്ക്ക് വിശാലമായ ലോകത്തിൽ പുതിയ ബന്ധങ്ങൾ സ്ഥാപിക്കുന്നതിന് തിരുമേനിക്കായി. ഈ സഭയ്ക്ക് സ്വതന്ത്രവും സവിശേഷവുമായ ഒരു സ്ഥാനവും ശബ്ദവും ഉണ്ട് എന്ന് വെളിപ്പെടുത്തി.

സഭയിൽ വിവിധ ആധ്യാത്മിക പ്രസ്ഥാനങ്ങൾ ആരംഭിക്കുന്നതിനും പിന്തുണ നൽകി. പ്രൊട്ടസ്റ്റൻറ് പ്രസ്ഥാനത്തെ പ്രതിരോധിക്കുന്നതിന് വേണ്ടി പുലിക്കോട്ടിൽ തിരുമേനിയുടെ ആശിർവാദത്തോടുകൂടി 1888-ൽ 'ത്രീസൈശുബഹോ സംഘം' (വേദവായന സംഘങ്ങൾ) തുടങ്ങി. പ്രാർത്ഥനായോഗത്തിന്റെ പ്രാരംഭമായി ഇതിനെ കണക്കാക്കാം. ഇതോടൊപ്പം കോട്ടയം ചെറിയ പള്ളി, ആർത്താറ്റ്, പുത്തൻകാവ്, പഴഞ്ഞി എന്നീ പള്ളികൾ പ്രൊട്ടസ്റ്റൻറ് നവീകരണക്കാരിൽ നിന്നും ഒഴിപ്പിച്ചു. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ രൂപീകരണവും തിരുമേനിയുടെ ഭരണകാലയളവിൽ ഉണ്ടായി. സിറിയൻ സ്റ്റുഡൻസ് കോൺഫറൻസ് (സുറിയാനി വിദ്യാർത്ഥി സംഘം) 1908 ജനുവരി ഒന്നു മുതൽ മൂന്നുവരെ (ബുധൻ മുതൽ വെള്ളി) തിരുവല്ല തിരുമൂലവിലാസം ബാലികമഠത്തിൽ കൂടിയ യോഗത്തിൽ സമാരംഭിച്ചു. സൺഡേസ്കൂളുകൾ (ഞായർ ദിന പള്ളിക്കൂടങ്ങൾ) ക്രമീകൃതമായി പ്രവർത്തിക്കുന്നതിനും ഒരു കുടക്കീഴിൽ ഏകോപിപ്പിക്കുന്നതിനും തിരുമേനി താല്പര്യപ്പെട്ടു. വൈദികരുടെ സമ്മേളനങ്ങൾ പതിവായി നടത്തി 'വൈദിക സംഘം' എന്ന ആശയം പങ്കുവച്ചു.

സർക്കാർ സഹായത്തോടെ അനേകം പ്രൈമറി സ്കൂളുകൾ, ഇംഗ്ലീഷ് ഹൈസ്കൂളുകൾ, പെൺപള്ളിക്കൂടങ്ങൾ എന്നിവ തിരുമേനി സ്ഥാപിച്ചു. കോട്ടയം എം.ഡി. സെമിനാരി, കുന്നംകുളം മാർ ഇഗ്നാത്തിയോസ്, തിരുവല്ല എം. ജി. എം. എന്നീ സ്കൂളുകൾ ഉദാഹരണങ്ങളാണ്. പ്രാഥമിക വിദ്യാഭ്യാസം ലഭ്യമാക്കാൻ മലയാളം പള്ളിക്കൂടങ്ങൾ തുടങ്ങി. ഇതിന്റെ ലക്ഷ്യം വിദ്യാഭ്യാസ വിപ്ലവം എന്ന സാമൂഹിക പരിഷ്കരണവും സർക്കാർ ഗ്രാൻഡ് ലഭിക്കുന്നതും ആയിരുന്നു. 1906-ൽ 200-ലധികം സ്കൂളുകൾ ഉണ്ടായിരുന്നു. വിദ്യാഭ്യാസത്തിലൂടെ സമൂഹത്തിന്റെ പുരോഗതി ലക്ഷ്യമാക്കി പ്രവർത്തിച്ചതിനാൽ കേരളത്തിലെ നവോത്ഥാന നായകരിൽ ഒരാളായി തിരുമേനിയെ വിശേഷിപ്പിക്കാം.

സഭയ്ക്ക് പൊതുവായ സ്ഥാപനങ്ങളും സംരംഭങ്ങളും ആരംഭിക്കുന്നതിനും തിരുമേനി ശ്രമിച്ചു. പഴയ സെമിനാരിയും ചാപ്പലും പുതുക്കിപ്പണിതു. തിരുവനന്തപുരത്തെ പള്ളി പുനരുദ്ധരിച്ച് പണിതു. കോട്ടയം എം.ഡി. സെമിനാരി, വെട്ടിക്കൽ ദയറ, പരുമല സെമിനാരി, കുന്നംകുളം സെഹിയോൻ ബംഗ്ലാവ്, കൊട്ടാരക്കര കോട്ടപ്പുറം പള്ളി എന്നിവ സഭയ്ക്കായി ഉണ്ടാക്കി. ആലുവ തൃക്കുന്നത്ത് സെമിനാരി നിർമ്മാണത്തിന് പിന്തുണ നൽകി. കുമരകത്ത് 'മെത്രാൻ കായൽ' എന്ന നെൽവയൽ, അമയന്നൂരിൽ 'മെത്രാഞ്ചേരി' എന്ന പേരിൽ ചേരിക്കൽ ഭൂമി എന്നിവ സമ്പാദിച്ചു. നൂറുകണക്കിന് ഇടവക പള്ളികൾ നിർമ്മിക്കുന്നതിന് അനുമതിയും മേൽനോട്ടവും വഹിച്ചു. ഏറെ കാലത്തിനുശേഷം മദ്രാസ് ഗവൺമെന്റിൽ നിന്നും വട്ടിപ്പണം കിട്ടി. ഇപ്രകാരം സഭയുടെ കാലികമായ വികസനത്തിന് ത്വരകമായി തിരുമേനി പ്രവർത്തിച്ചു.

**കൂടിവരവുകൾക്ക് വേദികൾ ഒരുക്കി.**

വിശ്വസ്തരായ സ്നേഹിതരുടെ കൂട്ടായ്മ തിരുമേനി ആഗ്രഹിച്ചിരുന്നു. സമാനമനസ്കരുടെ കൂടിവരവുകൾക്ക് തിരുമേനി വേദികൾ കണ്ടെത്തി. ഇതിൽ ഒന്നാണ് തിരുമേനിയും നിധീരിക്കൽ മാണി കത്തനാരും (മാർ ഇമ്മാനുവേൽ നിധിരി, 1842-1904) ചേർന്ന് രൂപീകരിച്ച 'ജാത്യൈക സംഘം'. ജാത്യൈക സംഘത്തിന്റെ ലക്ഷ്യം റോമൻ കത്തോലിക്ക സഭയുമായി മലങ്കര സഭയെ യോജിപ്പിക്കുന്നതിനായിരുന്നില്ല. ഇതിന്റെ പ്രവർത്തനങ്ങൾക്കായി 22 ഏക്കർ സ്ഥലം ഹ്യൂ ക്രോഫോർഡ് എന്ന ബ്രിട്ടീഷുകാരനിൽ നിന്നും 3541 രൂപയ്ക്ക് വാങ്ങി. പിന്നീട് 1888-ൽ മാർ ദീവന്നാസിയോസ് അവകാശം പൂർണമായി വാങ്ങി അവിടെ എം.ഡി. സെമിനാരി സ്ഥാപിച്ചു. സഭാസ്നേഹികളായ നസ്രാണികളുടെ കൂട്ടായ്മയ്ക്കായി 'മലങ്കര മഹാജനസഭ' 1897-ൽ ആരംഭിക്കുന്നതിനും ഈ പിതാവ് പിന്തുണ നൽകി.

**പൈതൃകത്തെ സജീവമായി നിലനിർത്തി**

മലങ്കര സഭയുടെ മഹത്തായ പൈതൃകം സംരക്ഷിക്കുന്നതിന് തിരുമേനി ഏകദേശം അറുപത് വർഷം പരിശ്രമിച്ചു. നസ്രാണികളുടെ (മാർത്തോമാ ക്രിസ്ത്യാനികളുടെ) സമുദായ അധ്യക്ഷൻ എന്ന നിലയിൽ ഇന്ത്യയിലെ അപ്പോസ്തോലിക പൈതൃകത്തിന്റെ സംരക്ഷകനായും തിരുമേനി നിലകൊണ്ടു. തിരുമേനി ആദ്യം നേരിട്ട പ്രധാന വെല്ലുവിളി പ്രൊട്ടസ്റ്റന്റ് നവീകരണക്കാരുമായുള്ള തർക്കമായിരുന്നു. 1889 ജൂലൈ 12 (1064 മിഥുനം 30) ന് തിരുവിതാംകൂർ റോയൽ കോടതിയിൽ നിന്നുണ്ടായ വിധിയോടെ സെമിനാരി കേസ് അവസാനിച്ചു. മലങ്കര സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ ആരെന്നും സഭയുടെ സ്വത്തുക്കൾ നിയന്ത്രിക്കേണ്ടത് ആരെന്നും ഇതിലൂടെ തീർപ്പായി. എന്നാൽ



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




മലങ്കരസഭയിലെ നിന്നും ഒരു വിഭാഗം പ്രൊട്ടസ്റ്റന്റ് ആഭിമുഖ്യം പുലർത്തുന്നവരായി മാറി.

സൗഹാർദ്ദ മനോഭാവം എന്ന നിലപാടാണ് ആദ്യകാലത്തു സുറിയാനി ഓർത്തഡോക്സ് സഭാധ്യക്ഷന്മാർ ആദ്യകാലത്തുണ്ടായിരുന്നത്. കാലക്രമേണ അന്ത്യോക്യൻ പാത്രിയാർക്കീസിന് മലങ്കര സഭയുടെ മേൽ എന്തോ അധികാരമുണ്ട് എന്ന തോന്നൽ മലങ്കരയിൽ ഉടനീളം പത്തൊൻപത്താം നൂറ്റാണ്ടിന്റെ മധ്യം മുതൽ ഉണ്ടായിരുന്നു. ഇത് ഉണ്ടാക്കുന്നതിൽ പ്രധാനപ്പെട്ട പങ്കുവഹിച്ചത് യുയാക്കിം മാർ കൂറിലോസാണ്.

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസിന്റെയും പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെയും സുറിയാനി ഓർത്തഡോക്സ് പാത്രിയർക്കീസിനാലുള്ള മെത്രാൻവാഴ്ച ഈ മേൽക്കോയ്മ സ്ഥാപിക്കുന്നതിന് കാരണമായി. പാത്രിയർക്കീസിന് അപ്രമാദിത്യം നൽകണം എന്ന് വാദിക്കുന്ന ഒരു കൂട്ടം മലങ്കരയിലുണ്ടായി. എന്നാൽ മലങ്കര സഭയുടെ ഉൾഭരണ സ്വാതന്ത്ര്യം (ലൗകിക അധികാരം) സിറിയൻ ഓർത്തഡോക്സ് പാത്രിയർക്കീസിന് തീറെഴുതി കൊടുക്കാൻ പുലിക്കോട്ടിൽ തിരുമേനി തയ്യാറായില്ല. മലങ്കരയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യം സംരക്ഷിക്കുവാൻ പുലിക്കോട്ടിൽ തിരുമേനി ആഗ്രഹിച്ചു. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ഇടപെടലുകളും പരിധി നിർണയിക്കലും അവഗണിച്ച തിരുമേനി, തുമ്പമൺ, കൊല്ലം ഭദ്രാസനങ്ങളുടെ ചുമതല പരുമല തിരുമേനിക്ക് നൽകി.

പുലിക്കോട്ടിൽ തിരുമേനിയുടെ വലിയ ശക്തി സ്രോതസ്സായിരുന്നു മാനേജിങ് കമ്മിറ്റി. 1892 വൃശ്ചികം 13–ന് പഴയ സെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മിറ്റി പാത്രിയർക്കീസിന്റെ അപ്പീൽ അധികാരം ഇല്ലാതാക്കി. പട്ടത്വം, അച്ചടക്കം എന്നിവയിൽ മാത്രം പാത്രിയർക്കീസിന് അധികാരം നൽകി. മലങ്കരയിൽ എത്തുന്ന അബ്ദുള്ള പാത്രിയർക്കീസിനെ സൂക്ഷിക്കണമെന്ന് വാർധക്യാവസ്ഥയിൽ വട്ടശ്ശേരിൽ തിരുമേനിയോടും കൊച്ചുപറമ്പിൽ തിരുമേനിയോടും മുന്നറിയിപ്പു നൽകി. ഇത് പാലിക്കാൻ വട്ടശ്ശേരിൽ തിരുമേനി മാത്രമാണ് സന്നദ്ധനായത്. മലങ്കരസഭയുടെ തദ്ദേശീയമായ ഭരണസംവിധാനവും, പൗരസ്ത്യ ക്രിസ്തീയ സ്വഭാവവും നിലനിർത്താൻ തിരുമേനി പ്രചോദനമേകി. ഇങ്ങനെയുള്ള ശ്രദ്ധാപൂർവ്വമായ ഇടപെടലുകളിലൂടെ ചരിത്രത്തിന്റെ ദശാസന്ധിയിൽ മലങ്കര സഭയുടെ സ്വാതന്ത്ര്യം അദ്ദേഹം പരിരക്ഷിച്ചു.

**എന്നാൽ ഈ കൂടിവരവുകളെക്കാൾ അവർ ആഗ്രഹിച്ചത് യേശുക്രിസ്തുവിന്റെ ജീവിതത്തിൽ നിന്നും പ്രചോദനം ഉൾക്കൊണ്ട് തങ്ങൾ സമാരംഭിച്ച പ്രവർത്തനങ്ങളെ ക്രിയാത്മകമായി തലമുറകൾ കൊണ്ടുപോകണം എന്ന് മാത്രമാണ്.**

**ഉപസംഹാരം**

സഭാ തേജസ് മാർ ദിവന്നാസിയോസ് അഞ്ചാമൻ തിരുമേനി കൊണ്ട വെയിലും, സഹിച്ച മഴകളും, അനുഭവിച്ച വേദനകളും എല്ലാം കുറിച്ചു വച്ചിട്ടില്ല. ചിലർ കോറിയിട്ട വാക്കുകളിൽ നിന്നും നാം എത്ര വ്യാഖ്യാനിച്ചാലും അത് പൂർണവുമല്ല. പക്ഷേ എല്ലാവർക്കും പ്രത്യാശയും പ്രചോദനവും പകരുന്ന ഒരു കുളിർകാറ്റായി നിലകൊള്ളുകയാണ്. അധികംപേരൊന്നും ഈ കബറിലേക്ക് എല്ലാ ദിനവും കടന്നെത്താറില്ല. ജീവിച്ചിരുന്ന കാലത്ത് ഈ പിതാക്കന്മാർ ആരും ഇത് ആഗ്രഹിച്ചതുമില്ല. എങ്കിലും അതൊരു പ്രതീക്ഷയുടെ തുരുത്തായി നിലകൊള്ളുന്നു. മനുഷ്യരായ നമ്മുടെ ഓർമ്മകൾ പരിമിതമാണ്. അതിനപ്പുറം ഓരോ പെരുന്നാൾ വേളകളിലും പ്രാർത്ഥനയും അനുസ്മരണവും പ്രദക്ഷിണവും നേർച്ചയും വഴി നാം ആ സ്മരണയെ പുതുക്കുന്നു. എന്നാൽ ഈ കൂടിവരവുകളെക്കാൾ അവർ ആഗ്രഹിച്ചത് യേശുക്രിസ്തുവിന്റെ ജീവിതത്തിൽ നിന്നും പ്രചോദനം ഉൾക്കൊണ്ട് തങ്ങൾ സമാരംഭിച്ച പ്രവർത്തനങ്ങളെ ക്രിയാത്മകമായി തലമുറകൾ കൊണ്ടുപോകണം എന്ന് മാത്രമാണ്. ഈ ചാപ്പലിനുള്ളിൽ എല്ലാ യാമങ്ങളിലും നമസ്കാരം നടക്കുമ്പോഴും, ധ്യാനത്തിനുശേഷവും പ്രചോദനം ഉൾക്കൊണ്ട് ചിലരെങ്കിലും സഭാശുശ്രൂഷയിൽ സമർപ്പിതരാകുമ്പോഴും അവർ സന്തോഷിക്കുന്നു. തങ്ങൾ കൊളുത്തിയ തിരുനാളം കെടാതെ സൂക്ഷിക്കുന്നുവല്ലോ!

**(സഭാതേജസ് മാർ ദിവന്നാസിയോസ് അഞ്ചാമന്റെ ഓർമ്മപ്പെരുന്നാളിൽ നടത്തിയ അനുസ്മരണ പ്രഭാഷണം)**



## മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രതിനിധി സംഘം റഷ്യയിൽ

മോസ്ക്കോ: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും റഷ്യൻ ഓർത്തഡോക്സ് സഭയും തമ്മിലുള്ള ഉഭയകക്ഷി ചർച്ചകളുടെ ഭാഗമായി പ്രതിനിധി സംഘം റഷ്യയിലെത്തി. സന്യസ്തരും, സഭയുടെ മാധ്യമ വിഭാഗത്തിന്റെ പ്രതിനിധികളുമാണ് സംഘത്തിലുള്ളത്. റഷ്യൻ ഓർത്തഡോക്സ് സഭയുടെ ക്ഷണപ്രകാരമാണ് സന്ദർശനം. ഇരുസഭകളുടെയും സന്യസ്തരുടെയും, മാധ്യമ പ്രവർത്തകരുടെയും യോഗങ്ങൾ വരും ദിവസങ്ങളിൽ നടക്കും.

മലങ്കര സഭയുടെ പ്രതിനിധികൾ റഷ്യയിലെ ആശ്രമങ്ങളും, മഠങ്ങളും സന്ദർശിച്ച് പ്രവർത്തനങ്ങൾ പഠന വിഷയമാക്കും. സത്യസ്തരുടെ പരസ്പര സന്ദർശനങ്ങൾ, ദൈവശാസ്ത്ര പഠനം, ഇരുസഭകളുടെയും പുണ്യ കേന്ദ്രങ്ങളിലേക്കുള്ള തീർത്ഥാടനങ്ങൾ പ്രോത്സാഹിപ്പിക്കുക, സഭകളുടെ ആശുപത്രികൾ തമ്മിലുള്ള ബന്ധം വർധിപ്പിക്കുക, റഷ്യൻ – മലങ്കര ഓർത്തഡോക്സ് സഭകളുടെ വിശ്വാസം, ആരാധന, ചരിത്രം, സംസ്ക്കാരം എന്നിവ ഇരുസഭകളുടെയും മാധ്യമങ്ങളിലൂടെ വിശ്വാസികളിലേക്ക് എത്തിക്കുക തുടങ്ങിയ കാര്യങ്ങളിൽ ചർച്ചകൾ നടക്കും. മാധ്യമ മേഖലയിലെ പരസ്പര സഹകരണത്തിന്റെ ഭാഗമായി ഇന്ത്യയിലെ മാർത്തോമ്മാ ക്രിസ്ത്യാനികളെക്കുറിച്ച് രണ്ടു ഭാഗങ്ങളടങ്ങിയ ഡോക്യുമെന്ററി റഷ്യൻ ഓർത്തഡോക്സ് സഭയുടെ മാധ്യമ വിഭാഗം നിർമ്മിച്ചിട്ടുണ്ട്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നോർത്ത് ഈസ്റ്റ് അമേരിക്ക ഭദ്രാസനത്തിലെ ഫാ. എബി ജോർജാണ് സംഘത്തെ നയിക്കുന്നത്. പരുമല സെമിനാരി മാനേജർ ഫാ എൽദോസ് ഏലിയാസ്, വിദ്യാർത്ഥി പ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. വിവേക് വർഗീസ്, ഫാ. ആന്റണി മാർവിൻ ഡി സിൽവ (ബ്രഹ്മവാർ ഭദ്രാസനം), ഫാ. ആരോൺ ജോൺ (ഡൽഹി ഭദ്രാസനം), റിബിൻ രാജു (പി.ആർ.ഒ.), ഡോൺ ജോർജ് (സെക്രട്ടറി, ഓർത്തഡോക്സി കോഗ്നേറ്റ് പേജ്), ജോബിൻ ബേബി (ഗ്രീഗോറിയൻ ടിവി) എന്നിവരാണ് സംഘത്തിലുള്ളത്.

റഷ്യൻ, മലങ്കര ഓർത്തഡോക്സ് സഭകളുടെ എക്യൂമെനിക്കൽ ഡിപ്പാർട്ട്മെന്റുകളാണ് സന്ദർശനത്തിന്റെ മേൽനോട്ടം വഹിക്കുന്നത്.



# ശൂനേംകാരിയായ അബീശഗ്

## സിസ്റ്റർ മേരി OSM

### (ബേത്‌ലഹേം ദയറ കിഴക്കമ്പലം)

ദൈവത്തിന്റെ പദ്ധതിയിൽ പ്രധാന പങ്കുവഹിച്ച രാജാക്കന്മാരുടെയും പ്രവാചകന്മാരുടെയും യോദ്ധാക്കളുടെയും സാധാരണക്കാരുടെയും നിരവധി പരാമർശം ബൈബിളിലുണ്ട്. അത്തരമൊരു വ്യക്തിയാണ് ശൂനേംകാരിയായ അബീശഗ്. ഇസ്രായേലിലെ മഹാനായ ഭരണാധികാരി ദാവീദ് രാജാവിന്റെ അവസാന നാളുകളിൽ, അവളേക്കുറിച്ചുള്ള പരാമർശം കാണാം (1 രാജാക്കന്മാർ 12). അബീശഗിന്റെ പങ്ക് ചെറുതാണെന്ന് പ്രഥമദൃഷ്ട്യാ തോന്നാമെങ്കിലും, പ്രധാനപ്പെട്ട ആവശ്യങ്ങൾക്കായി നിശബ്ദ വ്യക്തികളെപ്പോലും ദൈവം എങ്ങനെ ഉപയോഗിക്കുമെന്ന് അബീശഗിന്റെ ജീവിതത്തിലൂടെ നമുക്ക് കാണിച്ചു തരുന്നു.

ഇസ്രായേലിന്റെ വടക്കൻ ഭാഗത്തുള്ള ഒരു പട്ടണമായ ശൂനേമിൽ നിന്നുള്ള ഒരു യുവതിയായിരുന്നു അബീശഗ്. വൃദ്ധനായ ദാവീദ് രാജാവിന്റെ കൂട്ടുകാരിയും പരിചാരകയും ആയി സേവിക്കാൻ അവളെ തിരഞ്ഞെടുത്തു. ബൈബിളിൽ അവൾ ഒരിക്കലും സംസാരിക്കുന്നില്ലെങ്കിലും, വലിയ രാഷ്ട്രീയ സംഘർഷത്തിന്റെ കാലഘട്ടത്തിലെ പ്രധാന സംഭവങ്ങളെ അവളുടെ സാന്നിധ്യം സ്വാധീനിക്കുന്നു.

**1 സേവന സന്നദ്ധയായ യുവതി**

ഫലഭൂയിഷ്ഠമായ ഭൂമിക്കും സമാധാനപരമായ ഗ്രാമപ്രദേശങ്ങൾക്കും പേരുകേട്ട ഒരു പ്രദേശമായ ശൂനേമിൽ നിന്നുള്ള ഒരു യുവ കന്യകയായിരുന്നു അബീശഗ്. ദാവീദ് രാജാവ് വൃദ്ധനും ദുർബലനുമായപ്പോൾ, അവനെ കമ്പിളി പുതപ്പിച്ചിട്ടും കുളിർ മാറിയില്ല. ആകയാൽ അവന്റെ ഭൃത്യന്മാർ അവനോട് യജമാനനായ രാജാവിന്നു വേണ്ടി കന്യകയായോരു യുവതിയെ അന്വേഷിക്കട്ടെ. അവൾ രാജസന്നിധിയിൽ ശുശ്രൂഷിച്ചു നില്ക്കയും യജമാനനായ രാജാവിന്റെ കുളിർ മാറേണ്ടതിന് തിരുമാർവ്വിൽ കിടക്കുകയും ചെയ്യട്ടെ എന്ന് പറഞ്ഞു. അവനെ ശുശ്രൂഷിക്കുവാൻ ഒരു യുവതിയെ കണ്ടെത്താൻ അവന്റെ ഭൃത്യന്മാർ നിർദ്ദേശിച്ചു. അങ്ങനെ അവർ സൗന്ദര്യമുള്ള ഒരു യുവതിയെ ഇസ്രായേൽ ദേശത്തെല്ലായിടവും അന്വേഷിച്ചു ശൂനേംകാരത്തിയായ 'അതി സുന്ദരി' എന്ന് വിശേഷിപ്പിക്കപ്പെട്ട അബീശഗിനെ കണ്ടെത്തി, അവളെ രാജാവിന്റെ അടുക്കൽ കൊണ്ടുവന്നു.

1 രാജാക്കന്മാർ 1:4-ൽ ബൈബിൾ പറയുന്നു, "ആ യുവതി അതിസുന്ദരിയായിരുന്നു. അവൾ രാജാവിന് പരിചാരികയായി ശുശ്രൂഷ ചെയ്തു എന്നാൽ രാജാവ് അവളെ പരിഗ്രഹിച്ചില്ല." ഇതിനർത്ഥം അബീശഗ് ദാവീദിനെ അടുത്ത് പരിപാലിച്ചെങ്കിലും അവരുടെ ബന്ധം ശുദ്ധവും ആദരവുള്ളതുമായിരുന്നു. ഒരു രാജ്ഞിയോ ഭാര്യയോ ആകുക എന്നതല്ല, ആശ്വസിപ്പിക്കുകയും സേവിക്കുകയും ചെയ്യുക എന്നതായിരുന്നു അവളുടെ ധർമ്മം.

വൃദ്ധനായ രാജാവിനോടുള്ള അബീശഗിന്റെ സൗമ്യമായ സേവനം അവളുടെ ദയയും വിനയവും നമുക്ക് കാണിച്ചുതരുന്നു. അവൾ ശ്രദ്ധയോ അധികാരമോ ആവശ്യപ്പെട്ടില്ല. പകരം, അവൾ നിശബ്ദയായി, പിന്നണിയിൽ നിന്ന് തന്നെ ഏല്പിച്ച ദൗത്യം ശ്രദ്ധയോടെ കൈകാര്യം ചെയ്തു. അവൾ വളരെ ചെറുപ്പമായിരുന്നിട്ടും ശക്തനായ ഒരു രാജാവിന്റെ സാന്നിധ്യത്തിലായിരുന്നിട്ടും അവൾ വിശ്വസ്ത സേവനത്തിന്റെയും സമർപ്പണത്തിന്റെയും പ്രതീകമായി മാറി.

**2 സൗന്ദര്യവും വിശുദ്ധിയും**

അബീശഗിന്റെ ഏറ്റവും പരാമർശിക്കപ്പെടുന്ന സവിശേഷതകളിൽ ഒന്ന് അവളുടെ സൗന്ദര്യമാണ്. ബൈബിൾ അവളെ 'അതിസുന്ദരി' എന്ന് വിശേഷിപ്പിക്കുന്നു, രാജാവിനെ സേവിക്കാൻ അവളെ തിരഞ്ഞെടുത്തതിന്റെ ഒരു കാരണം അതാകാം. എന്നിരുന്നാലും, അവളുടെ ശാരീരിക സൗന്ദര്യം



**David, Bathsheba, and Abishag by Fredrick Goodall (1888).**

പ്രശസ്തിയോ അധികാരമോ തേടാൻ ഉപയോഗിച്ചിരുന്നില്ല. പകരം, അവൾ ശരീരത്തിലും ആത്മാവിലും നിർമ്മലത കാത്തു സംരക്ഷിച്ചു.

രാജാവിനോട് അടുത്ത് ജീവിച്ചിട്ടും അവൾ നിർമ്മലയായി തുടർന്നു. ദാവീദ് രാജാവ് അവളെ ഭാര്യയായി സ്വീകരിച്ചില്ല, അവർക്കിടയിൽ ഒരു പ്രണയ ബന്ധവും ഉണ്ടായിരുന്നില്ല. ഈ വിശുദ്ധി അവളുടെ സ്വഭാവത്തിന്റെ ഒരു പ്രധാന ഭാഗമാണ്. രാഷ്ട്രീയ നേട്ടത്തിനായി ആളുകൾ സൗന്ദര്യം ഉപയോഗിച്ചിരുന്ന ഒരു കാലത്ത്, അതിൽ നിന്ന് വ്യത്യസ്തമായി അബീശഗ് നിർമ്മലതയുടേയും കുലീനതയുടേയും അന്തസ്സ് കാണിച്ചു.

പിന്നീട്, 1 രാജാക്കന്മാർ 2:1325-ൽ, ദാവീദിന്റെ പുത്രന്മാരിൽ ഒരാളായ അദോനിയ, ദാവീദ് മരിച്ചതിനുശേഷം അബീശഗിനെ വിവാഹം കഴിക്കാൻ ശ്രമിച്ചു. അത് വെറുമൊരു പ്രണയാഭിലാഷമല്ല, മറിച്ച് രാഷ്ട്രീയ നിയമസാധുത നേടാനുള്ള ഒരു കണക്കുകൂട്ടൽ നീക്കമാണ്.

പുരാതന മധ്യപൗരസ്ത്യ സംസ്കാരത്തിൽ, ഒരു മുൻ രാജാവിന്റെ വെപ്പാട്ടിയെയോ ഭാര്യയെയോ കൈവശം വയ്ക്കുന്നത് രാജകീയ പിന്തുടർച്ച അവകാശപ്പെടുന്നതിന്റെ പ്രതീകമായിരുന്നു. രാജാക്കന്മാർക്ക് നിരവധി ഭാര്യമാരും വെപ്പാട്ടികളും ഉണ്ടായിരുന്നു, ഈ സ്ത്രീകൾ രാജകീയ കുടുംബത്തിന്റെ ഭാഗമായിരുന്നു. ഒരു പുതിയ പുരുഷൻ സിംഹാസനം അവകാശപ്പെടാൻ ആഗ്രഹിക്കുമ്പോൾ, അയാൾക്ക് മുൻ രാജാവിന്റെ ഭാര്യയെയോ വെപ്പാട്ടിയെയോ സ്വന്തമായി എടുക്കാമായിരുന്നു. മുൻ രാജാവിന്റെ കുടുംബം ഉൾപ്പെടെ അവന്റെ കൈവശമുള്ളതിന്റെ മേൽ ഇപ്പോൾ അയാൾക്ക് അധികാരമുണ്ടെന്നതിന്റെ ഒരു പൊതു അടയാളമായിട്ടാണ് ഇത് കാണപ്പെട്ടത്. ഈ പ്രവൃത്തി രാജകീയ പിന്തുടർച്ചയുടെ പ്രതീകമായിരുന്നു, അതായത് അദ്ദേഹം ഇപ്പോൾ രാജാവിന്റെ സ്ഥാനം സ്വകാര്യമായും രാഷ്ട്രീയമായും ഏറ്റെടുക്കുന്നുവെന്ന് ഇത് കാണിക്കുന്നു. ലൈംഗിക അർത്ഥത്തിൽ അബീശഗ് ദാവീദിന്റെ വെപ്പാട്ടിയല്ലെങ്കിലും, അവനുമായുള്ള അവളുടെ അടുത്ത ബന്ധം അവളെ പ്രതീകാത്മകമായി പ്രാധാന്യമുള്ളവളാക്കി. അവളെ വിവാഹം കഴിച്ചുകൊണ്ട് തനിക്ക് സിംഹാസനത്തിന് അവകാശവാദം ഉന്നയിക്കാൻ കഴിയുമെന്ന് അവൻ പ്രതീക്ഷിച്ചു.

അബീശഗ് രാജാവിന്റെ ഭാര്യയല്ലെങ്കിലും, രാജാവുമായി അടുത്ത ബന്ധമുള്ളവളായി കാണപ്പെട്ടുവെന്ന് ഇത് കാണിക്കുന്നു. അവൾ ഒരിക്കലും അത് തേടാൻ ശ്രമിച്ചില്ലെങ്കിലും അവളുടെ സാന്നിധ്യത്തിന് ശക്തിയുണ്ടായിരുന്നു.

യഥാർത്ഥ ശക്തി എപ്പോഴും ഉച്ചത്തിലോ ശക്തിപരമായോ ആയിരിക്കില്ല എന്ന് അവളുടെ ജീവിതം നമ്മെ ഓർമ്മിപ്പിക്കുന്നു. ചിലപ്പോൾ, അത് അന്തസ്സിലും, ആഭിജാത്യത്തിലും, ആത്മനിയന്ത്രണത്തിലും കാണപ്പെടുന്നു.

**3 നിശബ്ദതയും ശക്തിയും**

അബീശഗിന്റെ ജീവിതത്തെക്കുറിച്ചുള്ള ഏറ്റവും അസാധാരണമായ ഒരു കാര്യം, അവൾ ഒരിക്കലും ബൈബിളിൽ സംസാരിക്കുന്നില്ല എന്നതാണ്. അവൾ ദീർഘമായ പ്രസംഗങ്ങൾ നടത്തുകയോ ധീരമായ പ്രവൃത്തികൾ ചെയ്യുകയോ ചെയ്യുന്നില്ല. എന്നിരുന്നാലും, അവളുടെ പങ്ക് പ്രധാനമാണ്. അവളുടെ നിശബ്ദത അനുസരണത്തെയും ബഹുമാനത്തെയും ശാന്തമായ ശക്തിയെയും കുറിച്ച് സംസാരിക്കുന്നു.

രാഷ്ട്രീയ ആശയക്കുഴപ്പത്തിന്റെയും കുടുംബ സംഘർഷത്തിന്റെയും സമയത്ത് അബീശഗ് രാജകൊട്ടാരത്തിൽ സേവനമനുഷ്ഠിച്ചു. ദാവീദ് രാജാവ് വൃദ്ധനും ദുർബലനുമായിരുന്നു. അദ്ദേഹത്തിന്റെ മകൻ അദോനിയ പിതാവിന്റെ അനുവാദമില്ലാതെ സിംഹാസനം ഏറ്റെടുക്കാൻ ശ്രമിച്ചു. അതേസമയം, മറ്റൊരു മകൻ സോളമനെ ദൈവം അടുത്ത രാജാവായി തിരഞ്ഞെടുത്തു. അബീശഗ് കൊട്ടാരത്തിലിരുന്ന് വൃദ്ധനായ രാജാവിനെ പരിചരിക്കുമ്പോഴാണ് ഈ പിരിമുറുക്കമെല്ലാം സംഭവിച്ചത്.

അവൾക്ക് ഇതിൽ പങ്കാളിയാകാമായിരുന്നു. അവൾക്ക് ഏതെങ്കിലും ഒരു പക്ഷം തിരഞ്ഞെടുക്കാമായിരുന്നു അല്ലെങ്കിൽ ആവശ്യങ്ങൾ ഉന്നയിക്കാമായിരുന്നു. പക്ഷേ അവൾ അങ്ങനെ ചെയ്തില്ല. അവളുടെ നിശബ്ദത ബലഹീനതയല്ല. അത് പക്വതയും ധാരണയും കാണിച്ചു. എല്ലാ സാഹചര്യങ്ങൾക്കും ഉച്ചത്തിലുള്ള പ്രവർത്തനം ആവശ്യമില്ലെന്ന് അവൾക്കറിയാമായിരുന്നു; ചിലപ്പോൾ നിശബ്ദ ശക്തിയാണ് നല്ലത്. സംഘർഷത്തിലേക്ക് വലിച്ചിഴക്കപ്പെടാതെ അവൾ ജ്ഞാനവും വിശ്വാസവും പ്രകടിപ്പിച്ചു. ശ്രദ്ധയ്ക്കോ അധികാരത്തിനോ വേണ്ടി പോരാടുന്നതിനുപകരം, അവൾ നിശബ്ദമായി ശരിയായത് ചെയ്തു. ദൈവം ബാക്കിയുള്ളത് പരിഹരിക്കുമെന്ന് വിശ്വസിച്ചുകൊണ്ട് അവൾ തന്റെ കടമയോട് വിശ്വസ്തത പുലർത്തി.

അവളുടെ നിശബ്ദ സാന്നിധ്യം ഒരു മാറ്റമുണ്ടാക്കി. പിന്നീട് അദോനിയ അവളെ വിവാഹം കഴിക്കാൻ ആവശ്യപ്പെട്ടപ്പോൾ, ശലോമോൻ അതിനെ അപകടകരമായ ഒരു അപേക്ഷയായി കാണുകയും അതിനെതിരെ ശക്തമായി പ്രവർത്തിക്കുകയും ചെയ്തു. അബീശഗ് സംസാരിക്കുകയോ ഭരിക്കുകയോ ചെയ്തില്ലെങ്കിലും അവളുടെ ജീവിതം രാജകീയ അധികാരവുമായി ബന്ധപ്പെട്ടിരുന്നുവെന്ന് ഇത് കാണിക്കുന്നു. ദൈവത്തിന്റെ പദ്ധതിക്ക് അവൾ ഒരു നിശബ്ദ സാക്ഷിയെപ്പോലെയായിരുന്നു, നിശബ്ദരായ ആളുകൾക്ക് ഇപ്പോഴും ശക്തമായ വേഷങ്ങൾ വഹിക്കാൻ കഴിയുമെന്ന് അബീശഗിന്റെ ജീവിതം നമുക്ക് കാണിച്ചു തരുന്നു.

**4 എളിയ കൈകൾ വിശുദ്ധ ഉദ്ദേശ്യം**

ശൂനേംകാരിയായ അബീശഗ് എസ്ഥേർ രാജ്ഞിയെയോ രൂത്തിനെയോ പോലെ അറിയപ്പെടുന്നവളായിരിക്കില്ല, പക്ഷേ അവളുടെ ജീവിതം ഇപ്പോഴും നമ്മെ നിരവധി വിലപ്പെട്ട പാഠങ്ങൾ പഠിപ്പിക്കുന്നുണ്ട്.

അബീശഗ് ദാവീദ് രാജാവിന്റെ വാർദ്ധക്യത്തിൽ അവനെ സഹായിച്ചു. അവൾ ദയയോടും ശ്രദ്ധയോടും ബഹുമാനത്തോടും കൂടിയാണ് അവനെ പരിപാലിച്ചത്. അവൾ പ്രതിഫലം ചോദിച്ചില്ല, പ്രശസ്തയാകാൻ ശ്രമിച്ചില്ല. അവൾക്ക് ഒരു സ്ഥാനപ്പേരോ അംഗീകാരമോ ആവശ്യമില്ലായിരുന്നു. അവൾ നല്ല ഹൃദയത്തോടെ സേവിച്ചു. അതാണ് അവളെ വ്യത്യസ്തയാക്കി തീർക്കുന്നത്.

അബീശഗ് വളരെ സുന്ദരിയായിരുന്നു, പക്ഷേ അവൾ തന്റെ രൂപം കാണിക്കാനോ സ്വാർത്ഥ കാര്യങ്ങൾക്കായി ഉപയോഗിക്കാനോ ശ്രമിച്ചില്ല. പകരം, അവൾ വിനയവും ബഹുമാനവും ഉള്ളവളായിരുന്നു. അവളുടെ സൗന്ദര്യം പുറമേയുള്ളത് മാത്രമായിരുന്നില്ല - അവളുടെ ദയ, ആത്മനിയന്ത്രണം, ആന്തരിക ശക്തി എന്നിവയാൽ അത് പൊരുത്തപ്പെട്ടു. യഥാർത്ഥ സൗന്ദര്യത്തിൽ നല്ല ഹൃദയവും ശക്തമായ സ്വഭാവവും ഉൾപ്പെടുന്നുവെന്ന് അവൾ കാണിച്ചു തന്നു.

**ചിലപ്പോൾ, ഏറ്റവും ശക്തരായ ആളുകൾ നിശബ്ദരാണ്. അബീശഗ് അധികം സംസാരിച്ചില്ല, പക്ഷേ അവൾ ശാന്തയും ശക്തയും ആയിരുന്നു.**

ആളുകൾക്ക് തന്നോട് മോശമായി പെരുമാറാൻ കഴിയുമായിരുന്ന ഒരു സാഹചര്യത്തിലായിരുന്നു അബീശഗ്. എന്നിട്ടും അവൾ ശുദ്ധിയും ആദരവും പുലർത്തി. ഒന്നും അവളുടെ അന്തസ്സ് കവർന്നെടുക്കാൻ അനുവദിച്ചില്ല. അവൾ ആരെയും അല്ലെങ്കിൽ ഒന്നിനേയും ചെറുതാക്കാനോ ലജ്ജിക്കാനോ അനുവദിച്ചില്ല.

**തന്നോട് തന്നെ സത്യസന്ധത പുലർത്തി.**

ചിലപ്പോൾ, ഏറ്റവും ശക്തരായ ആളുകൾ നിശബ്ദരാണ്. അബീശഗ് അധികം സംസാരിച്ചില്ല, പക്ഷേ അവൾ ശാന്തയും ശക്തയും ആയിരുന്നു. അവളുടെ മൗനം അവൾ ദുർബലയാണെന്ന് അർത്ഥമാക്കുന്നില്ല - അത് അവളുടെ ഹൃദയത്തിൽ സമാധാനവും ദൈവത്തിലുള്ള വിശ്വാസത്തെയും പ്രതിഫലിപ്പിക്കുന്നു.

ദൈവത്തിന് എല്ലാവർക്കുമായി വലുതോ ചെറുതോ, ഉച്ചത്തിലോ നിശബ്ദമായോ ഒരു പദ്ധതിയുണ്ട്. ബൈബിളിൽ അബീശഗിന്റെ പങ്ക് ചെറുതാണെന്ന് തോന്നുമെങ്കിലും, ദൈവം അവളെ വലിയ രീതിയിൽ ഉപയോഗിച്ചു. അവളെപ്പോലെ, ദൈവത്തിന്റെ പദ്ധതിയിൽ നമുക്കെല്ലാവർക്കും ഒരു ലക്ഷ്യമുണ്ട്. നമ്മൾ സംസാരിച്ചാലും നിശബ്ദത പാലിച്ചാലും, നമ്മൾ രാജാക്കന്മാരായാലും പരിചാരകരായാലും, ഓരോ ജീവിതത്തിനും ദൈവത്തിന് ഒരു ലക്ഷ്യമുണ്ട്. ചരിത്രത്തിൽ അബീശഗിന്റെ ചെറിയ പങ്ക് ദൈവത്തിന്റെ വലിയ പദ്ധതിയുടെ ഭാഗമായി.

ഈ പാഠങ്ങൾ നമുക്കെല്ലാവർക്കും പ്രധാനമാണ്. നമ്മൾ ചെറുപ്പക്കാരോ വൃദ്ധരോ, ധനികരോ ദരിദ്രരോ, പുരുഷനോ സ്ത്രീയോ ആകട്ടെ - നാം വിശ്വസ്തതയോടെ നടക്കുമ്പോൾ ദൈവത്തിന് നമ്മുടെ ജീവിതം കൂടുതൽ മഹത്തായ ഒന്നിനായി ഉപയോഗിക്കാൻ കഴിയും.

ശൂനേംകാരിയായ അബീശഗ്, ദാവീദ് രാജാവിനെ അവസാന നാളുകളിൽ സ്നേഹത്തോടും ആദരവോടും കൂടി സേവിച്ച ഒരു ചെറുപ്പക്കാരിയും സുന്ദരിയും എളിമയുള്ളവളുമായ സ്ത്രീയായിരുന്നു. ബൈബിളിൽ ഒരു വാക്കു പോലും പറഞ്ഞില്ലെങ്കിലും, അവളുടെ ജീവിതം ഒരു ശാശ്വത സന്ദേശം അവശേഷിപ്പിച്ചു. നിശബ്ദ സേവനം, ആന്തരിക ശക്തി, ഹൃദയശുദ്ധി എന്നിവ ഉച്ചത്തിലുള്ള പ്രവൃത്തികളും വലിയ സ്ഥാനപ്പേരുകളും പോലെ ശക്തമാണെന്ന് അവൾ നമ്മെ ഓർമ്മിപ്പിക്കുന്നു.

പ്രശസ്തിയും ആരവങ്ങളും തേടുന്ന ഒരു ലോകത്ത്, സൗമ്യതയുടെയും അനുസരണത്തിന്റെയും ദൈവത്തിന്റെ പദ്ധതിയിലുള്ള വിശ്വാസത്തിന്റെയും മൂല്യം അബീശഗ് നമ്മെ പഠിപ്പിക്കുന്നു. നമുക്ക് ലഭിക്കുന്ന അവസരങ്ങൾ എത്ര ചെറുതാണെന്ന് തോന്നിയാലും അവയിൽ വിശ്വസ്തത പുലർത്താൻ അവളുടെ ജീവിതം നമ്മെ പ്രോത്സാഹിപ്പിക്കുന്നു. ദൈവം ഹൃദയത്തെ കാണുന്നു, സ്നേഹത്തോടും കൃപയോടും കൂടി സേവിക്കുന്നവരെ അവൻ ബഹുമാനിക്കുന്നു.

അബീശഗിന്റെ ജീവിതം നോക്കുമ്പോൾ, ഓരോ വ്യക്തിക്കും വിലയുണ്ടെന്ന് നാം ഓർമ്മിപ്പിക്കപ്പെടുന്നു, ശ്രദ്ധിക്കപ്പെടാതെ പോകുന്നവർ പോലും ദൈവത്തിന്റെ മഹത്തായ പ്രവൃത്തിയുടെ ഭാഗമാകാം. ശൂനേംകാരിയായ അബീശഗിനെപ്പോലെ, മറ്റുള്ളവരെ ദയയോടെ സേവിക്കാനും, വിശുദ്ധിയോടെ ജീവിക്കാനും, നമ്മുടെ ഭാവിയിൽ ദൈവത്തെ വിശ്വസിക്കാനും നമുക്ക് തിരഞ്ഞെടുക്കാം.

ശാന്തമായ ജീവിതം നയിക്കുന്നവർ പോലും വിശ്വസ്തതയോടെ സേവിക്കുമ്പോൾ ആഴത്തിലുള്ള സ്വാധീനം ചെലുത്തുമെന്ന് അവളുടെ ജീവിതത്തിലൂടെ നമുക്ക് മനസ്സിലാക്കാം. അഭിലാഷത്താൽ പലപ്പോഴും വികലമായ ഒരു ലോകത്ത്, സേവനത്തിൽ കാണപ്പെടുന്ന കൃപയെക്കുറിച്ചും, നിശബ്ദതയിലെ ശക്തിയെക്കുറിച്ചും, വിശുദ്ധിയുടെ മഹത്വത്തെക്കുറിച്ചും അബീശഗ് നമ്മെ പഠിപ്പിക്കുന്നു.





# പെന്തിക്കോസ്തിക്കുശേഷം ആറാം ഞായർ

## (വി. ലൂക്കോസ് 13:22–35)

### ഫാ. മോൻസി ഫിലിപ്പ്

**"ജീവിതം മാറ്റുന്ന വാതിൽ" – യേശുക്രിസ്തു**

യേശുക്രിസ്തുവിന്റെ രക്ഷാദൗത്യ യാത്രകൾ അതിന്റെ ലക്ഷ്യങ്ങൾ തിരുവചന താളുകളിൽ ദർശിക്കാം. യാത്രകളിൽ ഉയരുന്ന ചില ചോദ്യങ്ങൾക്ക് ആന്തരിക നയനങ്ങൾ ഉണരുന്ന ക്രിസ്തുവിന്റെ ഉത്തരങ്ങൾ അത് മനുഷ്യ ജീവിതത്തിന് പ്രചോദനവും ആത്മീക തലങ്ങളിൽ ചെന്നെത്തുന്നതിനു സഹായകവുമാണ്. അപ്രകാരം ഉള്ള ഒരു യാത്രയും യാത്രാമദ്ധ്യേ ഉയരുന്ന ചോദ്യവും ക്രിസ്തു നൽകുന്ന മറുപടിയുമാണ് (വി. ലൂക്കോസ് 13:22–35) ഏവൻഗേലിയോൻ ഭാഗം. ഗ്രാമങ്ങളിലും പട്ടണങ്ങളിലും സഞ്ചരിച്ച് യെരുശലേമിലേക്കുള്ള യാത്രയിൽ ഒരുവൻ കർത്താവിനോട് ചോദിക്കുന്നു, "കർത്താവേ, രക്ഷിക്കപ്പെടുന്നവർ ചുരുക്കമോ?" യേശുതമ്പുരാന്റെ ഉത്തരം "ഇടുക്കു വാതിലിലൂടെ കടക്കുവാൻ പോരാടുവിൻ, പലരും നോക്കും കഴിയുകയില്ല." ദൈവരാജ്യത്തിലേക്കുള്ള പ്രവേശനം അത് അത്ര എളുപ്പമല്ല എന്ന് ക്രിസ്തു പറഞ്ഞു വയ്ക്കുന്നു. അല്ല ഉറപ്പിച്ചു പറയുന്നു. തുടർന്ന് പരീശന്മാർ വന്ന് ഹെരോദാവ് നിന്നെ കൊല്ലുവാൻ ഇച്ഛിക്കുന്നു എന്നു യേശുവിനെ അറിയിക്കുമ്പോൾ, ക്രിസ്തു നൽകുന്ന മറുപടിയും, കർത്താവ് യെരുശലേമിനെക്കുറിച്ചു നടത്തുന്ന വിലാപവുമാണ് വേദഭാഗ സാരാംശം.

വേദഭാഗ ചിന്തകൾ

**ദൈവരാജ്യത്തിലേക്കുള്ള പ്രവേശനം – ഇടുക്കുവാതിലിലൂടെ**

വി. ലൂക്കോസ് 13:23–24

യെരുശലേമിലേക്കുള്ള യാത്രയിൽ ഒരുത്തന്റെ ചോദ്യം "കർത്താവേ രക്ഷിക്കപ്പെടുന്നവർ ചുരുക്കമോ?" യേശുവിന്റെ മറുപടി "ഇടുക്കുവാതിലിലൂടെ കടക്കുവാൻ പോരാടുവിൻ. പലരും നോക്കും കഴിയുകയില്ലതാനും."

രക്ഷയിലേക്കുള്ള യാത്ര കുറച്ച് പ്രയാസം നിറഞ്ഞതാണ്. ജീവിതത്തിൽ വെല്ലുവിളികളെ ഏറ്റെടുക്കുകയും നേരിടുകയും ചെയ്യുന്നവർ ചുരുക്കമാണ്. അതിനാൽ തന്നെ സ്വന്തം ജീവിതം കൊണ്ട് ചരിത്രം സൃഷ്ടിക്കുകയും സ്വയം ചരിത്രമാവുകയും ചെയ്യുന്ന മഹാന്മാർ ഇന്ന് അപൂർവ്വമാണ്.

'അബ്രഹാമിന്റെ സന്തതികൾ മാത്രം" നിത്യജീവന് അർഹതയുള്ളവർ എന്ന ചിന്ത യഹൂദന്മാർക്കുണ്ടായിരുന്നു. എന്നാൽ ക്രിസ്തു ഇവിടെ നൽകുന്ന മറുപടി, ദൈവരാജ്യത്തിൽ പ്രവേശിക്കുക എന്നത് അനായാസമായി ലഭിക്കുന്ന ഒന്നല്ല. അത് ഒരു പോരാട്ടവും പ്രതിഫലവുമാണ്. അതുകൊണ്ടാണ് ക്രിസ്തു പറഞ്ഞത് "ഇടുക്കുവാതിലിലൂടെ കടക്കുവാൻ പോരാടുവിൻ" എന്ന്. നിത്യ ജീവനിലേക്ക് പ്രവേശിക്കുന്നവൻ ഇടുങ്ങിയ വാതിലിൽ കൂടി.

1. സ്വയം ത്യജിച്ച് സമർപ്പിക്കണം.

2.നിസ്വാർത്ഥമായി ക്രിസ്തീയ പ്രവർത്തനങ്ങൾ ചെയ്യണം.

അങ്ങനെ നിരന്തര പോരാട്ടത്തിലൂടെ ക്രിസ്തുവിന്റെ രക്ഷയിൽ പ്രവേശിക്കണം. ക്രിസ്തു ശിഷ്യൻ ആകുവാൻ ചിലത് വെടിയണം.

"യാത്രികർ അധികമില്ലാത്ത ഏകാന്തതയുടെ ഒറ്റയടിപ്പാതകൾ തിരഞ്ഞെടുക്കലാണ് യേശുവിന്റെ ശിഷ്യത്വം. ഏകാന്തതയുടെ ഒറ്റയടിപ്പാതകൾ തിരഞ്ഞെടുക്കുന്നതിനെയാണ് യേശു ഇടുങ്ങിയ വാതിലിലൂടെ പ്രവേശിക്കുക എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. ഇതിനാവശ്യം

1. ഉറച്ച തീരുമാനം

2. നിതാന്ത പരിശ്രമം

സ്വർഗ്ഗരാജ്യ പ്രവേശനത്തെ വെറും ദൈവീക ദാനമെന്ന് കരുതുന്നതിനേക്കാൾ സ്വയ തീരുമാനത്തിലൂടെയും നിതാന്ത പരിശ്രമത്തിലൂടെയും ഒരുവൻ എത്തിച്ചേരുന്ന സ്വർഗ്ഗീയ സൗഭാഗ്യമായി കാണുന്നതാണുത്തമം.

ഈ വാതിൽ തുറക്കപ്പെടുന്നത്

1. പരിശുദ്ധത
2. വിശ്വാസം
3. ആത്മാർത്ഥത എന്നിവയാൽ ആണ്.

"ജീവിതത്തിൽ ഓരോ ദിവസവും നമുക്ക് വിശ്വാസത്തിൽ ചെറിയ വാതിലിൽ കടക്കാൻ പരിശ്രമിക്കാം."

**(2) വൈകിയാൽ വാതിൽ അടയും – നാളെ അല്ല – ഇന്നാണ് സമയം! തിരിച്ചറിയണം.**

വി. ലൂക്കോസ് 13:25–30

അടയ്ക്കപ്പെട്ട വാതിലുകൾക്കു മുമ്പിൽ പ്രതീക്ഷയോടെ മുട്ടുന്നവരെക്കുറിച്ചാണ് ഇവിടെ പ്രതിപാദ്യം. നാം ഒന്ന് തിരിച്ചറിയണം. ഒരിക്കൽ വാതിൽ അടഞ്ഞാൽ പിന്നെ പ്രവേശനം ഇല്ല. ദൈവം വിളിക്കുന്ന സമയത്ത് തന്നെ പ്രതികരിക്കണം അല്ലെങ്കിൽ അവസരം നഷ്ടപ്പെടാൻ സാധ്യതയുണ്ട്. ദൈവം വിളിക്കുന്നത് ഇപ്പോഴാണ്, മറുപടി പറയേണ്ടതും ഇപ്പോൾ തന്നെയാണ്. "ആത്മീയമായി തലോടിയിരിക്കുന്ന അവസരങ്ങൾ ഇന്ന് തന്നെ സ്വീകരിക്കണം."

ഒരു സമയം വീട്ടുടമസ്ഥൻ തന്റെ വീടിന്റെ വാതിൽ അടയ്ക്കും. അടയ്ക്കുന്നത് വീടിന്റെ അകത്ത് നിന്നാണ്. പെട്ടകത്തിന്റെ കിളിവാതിലിൽകൂടി അകത്ത് കടപ്പാൻ പ്രളയത്തിൽ ആണ്ടുപോയ അനേകം കന്നുകാലികളും, മനുഷ്യരും ഉണ്ടായിരുന്നു. എന്നാൽ വാതിൽ തുറന്നാൽ അതിശക്തമായ ജലം അകത്ത് കടക്കുന്നതിനാൽ വാതിൽ തുറപ്പാൻ അസാധ്യമാകും. ഈ അനുഭവമാണ് വാതിൽ തുറക്കാൻ യജമാനനോട് വളരെ ശക്തമായി പറഞ്ഞുകൊണ്ട് പുറത്തു തട്ടുന്ന ആൾ. അപ്പോൾ കേൾക്കുന്ന ശബ്ദം.

"ഞാൻ നിങ്ങളെ അറിയുന്നില്ല" നിങ്ങൾ എവിടെ നിന്ന് എന്നും അറിയുന്നില്ല."

അപ്പോൾ ഒരുമിച്ച് ചെയ്ത കാര്യങ്ങളുടെ ലിസ്റ്റു അവതരണം.

"നിന്റെ മുമ്പിൽ ഞങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുവല്ലോ" ഞങ്ങളുടെ തെരുക്കളിൽ നീ പഠിപ്പിക്കുകയും ചെയ്തുവല്ലോ? മറുപടി "ഞാൻ നിങ്ങളെ അറിയുന്നില്ല."

ഒരുമിച്ച് ഭക്ഷണം കഴിക്കുക എന്നത് സൗഹൃദത്തിന്റെ വലിയ അടയാളമാണ്. എന്നാൽ സ്വർഗ്ഗരാജ്യ പ്രവേശനത്തിന് ഇത്തരം ഊട്ടുമേശ സൗഹൃദങ്ങൾ മാത്രം പോര. എന്നാണ് യേശുവിന്റെ സാക്ഷ്യം. വീട്ടുടമസ്ഥൻ കൽപ്പിക്കും. 'അനീതി പ്രവർത്തിക്കുന്ന ഏവരുമേ എന്നെ വിട്ടുപോകുവിൻ."

അകലേക്കു മാറ്റപ്പെടുന്ന ആളുകളുടെ ആദ്ധ്യാത്മിക പാതയിലുള്ള തിന്മ എന്നത് തങ്ങൾ നീതിമാന്മാരാണെന്ന് സ്വയം ധരിക്കുന്നു എന്നതാണ്. ഹൃദയ വിചാരങ്ങളെ അറിയുന്ന ദൈവം മനുഷ്യപ്രവൃത്തികളെ വേർതിരിച്ച് അവയ്ക്ക് പ്രതിഫലം നൽകുന്നു. ദൈവത്തോടൊത്തുള്ള ജീവിതത്തെ ഒരു വിരുന്നായി യഹൂദർ സങ്കൽപ്പിച്ചിരുന്നു. ഈ വിരുന്നിലേക്ക് പ്രവേശന ടിക്കറ്റ് ലഭിക്കുക എന്നത് ഓരോ യഹൂദന്റെയും സ്വപ്നമാണ്. എന്നാൽ യേശുക്രിസ്തു ആഗ്രഹിക്കുന്ന പ്രവേശന ടിക്കറ്റ് നിയമാനുഷ്ഠാനങ്ങളുടെ വിശാല പാതയല്ല. മറിച്ച് സ്നേഹത്തിന്റെയും ആത്മപരിത്യാഗത്തിന്റെയും ഇടുങ്ങിയ പാതയാണ്.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




സ്വർഗ്ഗത്തിൽ അബ്രഹാം, ഇസഹാക്ക്, യാക്കോബ്, പ്രവാചകന്മാർ നിശ്ചയമായും ഉണ്ടാകും. അവരുടെ ജനതയിൽ പെട്ടവരെല്ലാം അക്കാരണം ഒന്നുകൊണ്ടുമാത്രം ദൈവരാജ്യാവകാശികൾ ആകുകയില്ല. സത്യം അറിഞ്ഞിട്ടും അനുഷ്ഠിക്കാത്തവർ, എതിർ നിൽക്കുന്നവർ പുറന്തള്ളപ്പെടും. അനുതപിച്ച വിജാതീയർ വന്ന് ദൈവരാജ്യത്തിൽ ഭക്ഷണത്തിനിരിക്കും. അവർ തൃപ്തരാകും.

വിലാപത്തിന്റെയും പല്ലുകടിയുടെയും വിജനപ്രദേശങ്ങളിലേക്ക് തള്ളനീക്കപ്പെടാതെയിരിക്കാൻ എന്റെ ആദ്ധ്യാത്മീക പാത നവീകരിക്കപ്പെടേണ്ടിയിരിക്കുന്നു. അല്ലാത്തപക്ഷം "മുമ്പന്മാർ പിമ്പന്മാരാകും, പിമ്പന്മാർ മുമ്പന്മാരുമാകും." നവീകരിക്കപ്പെടേണ്ടത് അനിവാര്യതയാണ്.

"ദൈവം കാണുന്നത് നമ്മുടെ ഹൃദയമാണ് – ഉള്ളതാണല്ലോ... ഉള്ളോടല്ല."

ലോകം ആദരിക്കുന്നതുപോലെ അല്ല ദൈവം ആദരിക്കുന്നത്. ദൈവം മനുഷ്യനെ ആദരിച്ചാൽ ആരാലും അതു നിരോധിക്കുവാൻ സാധ്യമല്ല. ദൈവം ആദരിക്കുന്നത്

1. പാപം തിരിച്ചറിയുന്നവരെ
2. നീതിപൂർണ്ണമായി നടക്കുന്നവരെ
3. ദയയും സത്യം പുലർത്തുന്നവരെ

**(3) ഇന്ന്, നാളെ, വരുംദിനങ്ങൾ – യെരുശലേമിനെക്കുറിച്ചുള്ള വിലാപം**

വി. ലൂക്കോസ് 13:31–35

ഗലീലയിൽ നിന്നും യെരുശലേമിലേക്കുള്ള യാത്രമദ്ധ്യേയാണ് ചില പരീശന്മാർ വന്ന് യേശുവിന് മുന്നറിയിപ്പ് നൽകുന്നു. ഹെരോദാവു നിന്നെ കൊല്ലുവാൻ ഇച്ഛിക്കുന്നു. ഈ ദേശം വിട്ടുപോകണം എന്നാവശ്യപ്പെടുന്നു. പരീശന്മാരുടെ മുന്നറിയിപ്പ് സ്നേഹത്തിന്റെ പ്രകടനമായി തോന്നാം. അങ്ങനെയെങ്കിൽ എല്ലാ പരീശന്മാരും തനിക്കെതിരല്ലായിരുന്നു എന്നു വരുന്നു. മറ്റുവിധത്തിൽ ചിന്തിക്കുന്നവരുമുണ്ട്. വല്ലവിധത്തിലും ഈ സ്ഥലത്തുനിന്ന് പറഞ്ഞയയ്ക്കുക എന്ന ചിന്ത. എന്തായാലും അധികാര ധാർഷ്ട്യത്തിന്റെ അഹന്തയെ വെല്ലുവിളിച്ചു കൊണ്ടുള്ള യേശുവിന്റെ പ്രതികരണം.

"നിങ്ങൾ പോയി ആ കുറുക്കനോട്, ഞാൻ ഇന്നും നാളെയും ഭൂതങ്ങളെ പുറത്താക്കുകയും രോഗശാന്തി വരുത്തുകയും മൂന്നാം നാളിൽ സമാപിക്കുകയും ചെയ്യും."

പിതാവിനാൽ അയയ്ക്കപ്പെട്ട എന്റെ പരസ്യ ശുശ്രൂഷ നിർവ്വഹിക്കുന്നതിൽ നിന്നും എന്നെ തടയുവാൻ ആർക്കും സാധ്യമല്ല.

ഇന്ന്, നാളെ, വരുവാനിരിക്കുന്ന ദിനം എന്നീ മൂന്ന് തലങ്ങളിലേക്ക് യേശു തന്റെ ജീവിതത്തെ വിഭജിക്കുന്നു.

1. ഇന്ന് – യെരുശലേമിലേക്കുള്ള യാത്ര
2. നാളെ (ഭാവിയിൽ) – തന്റെ കർമ്മപദ്ധതി യെരുശലേമിൽ പൂർത്തിയാക്കപ്പെടും.
3. വരുവാനിരിക്കുന്ന ദിനം – വിശ്വാസികളുടെ സമൂഹം യേശുവിന്റെ കർമ്മപദ്ധതി ഏറ്റെടുത്ത് തുടരും.

ഇന്നും നാളെയും മരണംവരെയും ഞാൻ പ്രവൃത്തിക്കും. പിന്നെ എല്ലാം നിറവേറ്റി ഞാൻ അവസാനിക്കും. ഭീഷണിജന്യമായ ഭീതികൊണ്ട് എന്റെ പ്രവർത്തനം ഞാൻ അവസാനിപ്പിക്കുകയില്ല. ആർക്കും അതവസാനിപ്പിക്കുവാൻ സാദ്ധ്യവുമല്ല. ഏതു പ്രതികൂല സാഹചര്യത്തിലും തന്റെ ദൗത്യം പൂർത്തിയാക്കാൻ തികഞ്ഞ ബോധ്യങ്ങളോടെ മുന്നിട്ടിറങ്ങുന്ന ഉത്തമ നേതൃത്വത്തിന്റെ മാതൃക.

മരണത്തെ ഭീതിയോടെ മാത്രം വീക്ഷിക്കുന്ന മനുഷ്യന്റെ മുമ്പിൽ ക്രിസ്തു നൽകുന്ന മാതൃകയാണിത്. സ്വന്തം വ്യക്തിത്വവും, ജീവിതലക്ഷ്യവും പ്രവർത്തന മാർഗ്ഗവും തിരിച്ചറിഞ്ഞവന്റെ ധീരത.

"കുറുക്കൻ" എന്ന സംജ്ഞ ഹെരോദേസ് അന്തിപ്പാസിന് ഏറ്റവും യോജിച്ചതായിരുന്നു കുറുക്കൻ.

1. സൂത്രശാലി
2. നിഷ്കളങ്ക ആടുകളെ ആക്രമിച്ചു കൊന്ന് – സന്തോഷിക്കുന്നവൻ
3. എല്ലാവരും വെറുക്കുന്ന ഒരു ജീവി – മനുഷ്യപ്പറ്റ് ഇല്ലാത്ത മൃഗം.

അന്തിപ്പാസ് ഏതു തന്ത്രം പ്രയോഗിച്ചാലും അയാളുടെ സംസ്ഥാനത്തു വച്ചല്ലായിരിക്കും തന്റെ മരണം. പ്രവാചകന്മാരെ കൊല്ലുന്ന പാരമ്പര്യം യെരുശലേമിനുള്ളതാകുന്നു. അവിടെയാണ് തന്റെ അന്ത്യം എന്ന് ക്രിസ്തു ഓർമ്മപ്പെടുത്തുന്നു. 34–ാം വാക്യത്തിൽ ഈ വസ്തുതയും അതിന്റെ രക്ഷയ്ക്കുവേണ്ടിയുള്ള കരുതൽ നിരാകരിച്ചതിനാലുള്ള അതിരറ്റ ഖേദവും പ്രകടിപ്പിക്കുന്നു. യേശുവിന്റെ പീഢാനുഭവവും പ്രവാചകന്മാരെ കല്ലെറിയുകയും, അവർക്കെതിരെ ഗൂഢാലോചന ചെയ്യുകയും ചെയ്യുന്ന യഹൂദ ജനത്തെ അനേക സന്ദർഭങ്ങളിൽ വിശാലമായ ദൈവസ്നേഹത്തിൽ ചേർത്തുനിർത്തിയിട്ടും, കോഴി തന്റെ കുഞ്ഞുങ്ങളെ ചേർത്തു നിർത്തുന്നതുപോലെ എത്രവട്ടം ശ്രമിച്ചിട്ടും നിങ്ങൾക്കോ മനസ്സില്ലാതെ പോയി. യഹൂദാജനം ശൂന്യമായിരിക്കുകയും, നാശം ആയി പോവുകയും ഇങ്ങനെ യിസ്രായേലിന്റെ ഭാവി ചരിത്രം യേശു പ്രവചിക്കുന്നു. യെരുശലേമിനെക്കുറിച്ച് വിലപിക്കുന്നു. ❑



**സുൽത്താൻ ബത്തേരി ഭദ്രാസനത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന കാരുണ്യ സ്പർശം ചാരിറ്റബിൾ ട്രസ്റ്റിന്റെ നേതൃത്വത്തിൽ വിദ്യാഭ്യാസ സഹായങ്ങളും പഠനോപകരണങ്ങളും വിതരണം ചെയ്തു. പുന്നപ്പാലം എംജിഎം പബ്ലിക് സ്കൂൾ, സുൽത്താൻബത്തേരി നിർമ്മലമാതാ പബ്ലിക് സ്കൂൾ, ഗോവിന്ദമൂല ഉന്നതി എന്നിവിടങ്ങളിലെ 85 വിദ്യാർത്ഥികളെ തെരഞ്ഞെടുത്താണ് ഈ സഹായം നൽകിയത്. സുൽത്താൻബത്തേരി ഭദ്രാസന മെത്രാപ്പോലീത്തായും ട്രസ്റ്റിന്റെ മാനേജിംഗ് ട്രസ്റ്റിയുമായ ഡോ. ഗീവർഗീസ് മാർ ബർന്നബാസ് ഉദ്ഘാടനം ചെയ്തു. ഭദ്രാസന സെക്രട്ടറി ഫാ. ബേബി ജോൺ, വന്ദ്യരായ വൈദികർ, ട്രസ്റ്റ് ഭാരവാഹികൾ, ഉന്നതി മൂപ്പൻ ജീപാലൻ, മത്തായി നെടിയാനകുഴി എന്നിവർ യോഗത്തിൽ പങ്കെടുത്തു.**

## പുസ്തകം




**ലഹരി ഹിംസ അക്രമം: സമകാല സമൂഹത്തിന്റെ നേർക്കാഴ്ചകൾ**

**എഡിറ്റർ**

**ഡോ. പോൾ മണലിൽ**

**പ്രസാധകർ**

**സി.എസ്.എസ്., തിരുവല്ല**

**വില: 390.00 രൂപ**



# Sixth Sunday after Pentecost

## (Luke 13:22–35)

## Fr Aaron Joshua John

As Jesus journeys toward Jerusalem, He is not only physically advancing toward the city of His Passion, but spiritually calling His followers toward the deeper demands of discipleship. The question asked by someone in the crowd, “Lord, will those who are saved be few?”, opens a profound teaching. Instead of giving a direct numerical answer, Jesus redirects the question inward: “Strive to enter through the narrow door.” This passage is a solemn warning against complacency and a call to urgent and sincere repentance. It also unfolds the painful yearning of Christ for Jerusalem, a city that represents both divine election and human resistance.

### 1. The Narrow Door and the Urgency of Discipleship

The image of the “narrow door” speaks of the difficulty and seriousness of the path to salvation. It is not an open highway; it is narrow, requiring effort, vigilance, and discipline. The Greek word used for “strive” (agonizesthe) is the root of the English word “agony.” It evokes a deep struggle, like that of an athlete or a soldier. The Christian life, then, is not passive belief but active participation — a striving after righteousness, humility, love, and faithfulness. Jesus warns that many will seek to enter but will not be able. This is not because the door is unfairly closed, but because many will seek entrance too late, without having lived the life of genuine discipleship. There is a difference between familiarity with Jesus and true communion with Him. Those who say, “We ate and drank in your presence” are not recognized by the Master, because their lives did not align with His will.

This warning is especially poignant for the Church. It is not enough to be outwardly religious or culturally Christian. As St. Basil the Great writes, “We must not simply wear the name of Christ, but be truly His, by likeness of life.” The Kingdom is not inherited by association, but by transformation.

### 2. Christ's Lament Over Jerusalem: Divine Compassion Meets Human Resistance

The passage concludes with one of the most moving laments of Jesus in the Gospels: “O Jerusalem, Jerusalem, the city that kills the prophets… How often would I have gathered your children as a hen gathers her brood under her wings, and you were not willing!” This is not the voice of a cold judge, but of a grieving parent, aching with love for a child who refuses to return.

Jerusalem, the chosen city, had rejected the very prophets sent for its healing. And now, the incarnate Son stands before it, knowing that even He will be rejected. Yet His words are full of mercy. He longs to gather and to shelter. The image of the mother hen speaks of divine tenderness, a God who does not dominate but invites, who does not force but pleads. This lament is also a warning to all who presume upon God’s grace without responding to His love. The time of visitation comes, but it may pass if unheeded. And yet, even in judgment, there is hope. Jesus says, “You will not see me until you say, ‘Blessed is He who comes in the name of the Lord.’” The gates of repentance are always open, but the invitation must be received before the door is shut.

This passage invites us into a deeper understanding of salvation. It is not merely about whether many or few are saved, but whether we are willing to strive, to struggle, to enter the narrow door. The journey with Christ demands more than proximity; it calls for true repentance, sincere humility, and a heart open to the Spirit’s work.

At the same time, we are drawn into the heart of Christ Himself, a heart full of divine yearning, grieving over every soul that turns away. His lament over Jerusalem is also His lament over every hardened heart. But this grief is also a call, a whisper of grace that continues to invite, to embrace, to redeem.

May we not delay. May we hear His voice today and walk the narrow way with courage, bearing the fruit of righteousness. For the door is still open, and the One who knocks is also the One who waits.



St. Thomas Orthodox Theological Seminary
Nagpur

Academic Excellence in Bachelor of Divinity (BD) 2025

| Dn. Jayson Joyce | Dn. Febin Mathew Philip | Fr. Sajo Thomas | Dn Robin Alex |
|---|---|---|---|
| Bangalore Diocese | Calcutta Diocese | Kochi Diocese | Calcutta Diocese |
| (Grade A) | (Grade A-) | (Grade A-) | (Grade A-) |



“നിത്യവും ദൈവ പ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല.”

**– പ. പരുമല തിരുമേനി**




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# മരുഭൂമിയിൽ ദൈവത്തിന്റെ അത്താഴം

## ഫാ. അജീഷ് ബാബു

ഭൂമിയിൽ അധിവസിക്കുന്ന ജന്തുക്കളിൽ മനുഷ്യർ മാത്രം ഭൂമിയെ കേവലം വാണിജ്യ വസ്തുവായി കാണുന്നു. ഭൂമിയിൽ ജീവിക്കുന്ന എല്ലാ ജന്തുജാലങ്ങൾക്കും ഭൂമി അതിന്റെ വീടാണ്. അവരാരും അതിരുകൾ തിരിച്ച് കൈമാറ്റം ചെയ്യുന്നില്ല, പണത്തിന്റെ അടിസ്ഥാനത്തിൽ മണ്ണിനെ കാണുന്നില്ല അതുകൊണ്ടുതന്നെ അവരെല്ലാം അതിരുകളില്ലാതെ ഭൂമിയിൽ കൂടി സഞ്ചരിക്കുന്നു. നഗരംവിട്ട് ഗുരുവിന്റെ പിന്നാലെ നടക്കുന്ന മനുഷ്യർ വേദപുസ്തകത്തിലെ ഒരു വലിയ പ്രമേയമാണ്. ക്രിസ്തുവിന്റെ വാക്കുകളെ പ്രതി സ്വന്തം ദേശം മറന്ന് യാത്ര ചെയ്യുന്നവർ. അവർക്ക് രാത്രിയും പകലും ഒരേപോലെയാണ്. ക്രിസ്തു പോകുന്ന എല്ലായിടത്തും ജനത്തെപ്പറ്റി എടുത്തു പറയുന്നില്ലെങ്കിലും ഒരു വലിയ ജനക്കൂട്ടം എപ്പോഴും കൂടെയുണ്ടായിരുന്നു.

പട്ടണത്തിൽ നിന്ന് കാൽനടയായി മരുഭൂമിയിലേക്ക് ഒരു വലിയ ജനം മറ്റൊന്നിനെയും പ്രതിയല്ല ഗുരുവിന്റെ നിലയ്ക്കാത്ത മൊഴികൾ കേൾക്കാൻ അദ്ഭുതങ്ങളും അടയാളങ്ങളും കാണുവാൻ. ജനത്തിന്റെ സംഖ്യ 5000 പുരുഷന്മാർ എന്ന് സൂചിപ്പിക്കുമ്പോൾ സ്ത്രീകളും കുഞ്ഞുങ്ങളും വേറെയാണ് അവരെ കണക്കിൽ ഉൾപ്പെടുത്തുന്നില്ല. മനുഷ്യർ കണക്കിൽ ഉൾപ്പെടുത്താത്ത ജനങ്ങളും ക്രിസ്തുവിനൊപ്പം ഉണ്ട്. ഗുരുവിന്റെ മൊഴികൾക്ക് പിന്നാലെ എന്തുകൊണ്ടാകാം ജനങ്ങൾ ഇങ്ങനെ ഓടിക്കൂടിയത്. കാരണം അന്നുവരെ കേട്ടിട്ടില്ലാത്ത, അറിഞ്ഞിട്ടില്ലാത്ത വാക്കുകളാണത്, അനുഭവമാണ് ജനത്തിന്.

മനുഷ്യരായി എണ്ണിത്തിട്ടപ്പെടുത്താൻ കഴിയാത്തവർക്ക് പോലും തങ്ങളുടെ ജീവിതത്തെ കണ്ടെത്താൻ ഗുരുവിന്റെ വചനത്താൽ കഴിയുന്നു.

ഗുരു പറയുന്ന ഓരോ വചനത്തിലും എല്ലാ മനുഷ്യനും ഏറ്റെടുക്കാൻ ഒരു വഴിയും തിരിച്ചറിയാൻ ഒരു അർത്ഥവും ഉണ്ടായിരുന്നു.

കാൽനടയായി വന്ന ജനം വിജനമായ പ്രദേശത്ത് ഗുരുവിന്റെ ജീവനുള്ള മൊഴികൾ മുഴുവനും കേട്ടു അദ്ഭുതങ്ങൾ അനുഭവിച്ചു. സന്ധ്യയാകുന്നത് വരെ ജനം ഗുരുവിനോടൊപ്പം, ഉപ്പുവെള്ളത്തിൽ അലിഞ്ഞുചേരുന്നത് പോലെ അലിഞ്ഞു ചേർന്നിരിക്കുകയാണ്. സന്ധ്യയ്ക്ക് അവർക്ക് മടങ്ങിപ്പോകുവാൻ പോലും അത്രകണ്ട് താല്പര്യമില്ല മറിച്ച് ഗുരുനൊപ്പം.

### മടക്കയാത്രയ്ക്കുള്ള വഴികൾ മറന്നുപോയ മനുഷ്യരാണ് അവർ

ഗുരുവിനൊപ്പം ജനങ്ങൾ വളരെ നിശബ്ദമാണ്. ആ നിശബ്ദത തന്നെയാണ് അവരുടെ ധ്യാനത്തിന്റെ ആഴം. ധ്യാനത്തിന്റെ ആഴത്തിൽ നിന്നാണ് അവർ തങ്ങളെതന്നെ മറന്ന് സന്ധ്യവരെ പിരിയാതെ ഇരിക്കുന്നത്. സന്ധ്യ വരെ അവരിൽ സൃഷ്ടിക്കുന്ന ഒരു വലിയ സാഹോദര്യമുണ്ട്. അവരുടെ ഭവനങ്ങളിൽ നിന്ന് വിജനമായ പ്രദേശത്തേക്ക് വന്നപ്പോൾ, വിജനമായ പ്രദേശം ദൈവത്തിന്റെ ഭവനമായി രൂപപ്പെട്ടു. അവർ കൂടിയിരുന്ന സ്ഥലത്തെക്കുറിച്ച് പറയുന്നത് ഇങ്ങനെയാണ് 'ഈ സ്ഥലം മരുഭൂമിയല്ലോ' (മത്തായി 14:15). ഒരുപക്ഷേ ആളൊഴിഞ്ഞ സ്ഥലത്തെ അതിന്റെ വിജനതയിൽ വേദപുസ്തകം അടയാളപ്പെടുത്തുന്നത് മരുഭൂമി എന്നാവാം. മരുഭൂമിയിലെ ദൈവത്തിന്റെ ഭവനത്തിലെ അംഗങ്ങളാണ് ഗുരുവിനോപ്പമുള്ള ഈ മനുഷ്യർ. പട്ടണത്തിൽ നിന്ന് മരുഭൂമിയിലേക്കുള്ള വഴിയിലാണ് ദൈവത്തിന്റെ ഭവനത്തിലെ അംഗങ്ങളെ പരിചയപ്പെടുന്നത്.

സന്ധ്യയായപ്പോൾ അവരുടെ വിശപ്പിനെ അറിഞ്ഞ ഗുരു മനസ്സലിഞ്ഞു. ശിഷ്യന്മാർ പട്ടണത്തിൽ നിന്ന് ദൈവത്തിന്റെ ഭൂമിയായ മരുഭൂമിയിലേക്ക് വന്നിരിക്കുന്ന ജനത്തെ അവരുടെ സ്വകാര്യ ഇടങ്ങളിലേക്ക് പറഞ്ഞയക്കുവാൻ ഗുരുവിനോട് ആവശ്യപ്പെടുന്നു. ഭൂമിയുടെ അതിരുകൾ മറന്നുപോയ ദൈവത്തിന്റെ ജനത്തെ തിരിച്ചയക്കാൻ ശ്രമിക്കുന്ന ശിഷ്യന്മാർ.

സ്വകാര്യഭൂമികളിൽ വിശപ്പടക്കുവാൻ വിധിക്കപ്പെട്ട മനുഷ്യരല്ല മറിച്ച് ദൈവജനമായി തീർന്നുകൊണ്ടിരിക്കുന്ന മരുഭൂമിയിലെ ദൈവത്തിന്റെ ജനത്തെ ഗുരുവിന് പൂർണ്ണ ബോധ്യമുണ്ട്.



ജനത്തെ പറഞ്ഞയക്കുവാൻ ആവശ്യപ്പെട്ട ശിഷ്യന്മാരോട് ഗുരു ആവശ്യപ്പെടുന്നത്, 'നിങ്ങൾ അവർക്കു ഭക്ഷിപ്പാൻ കൊടുപ്പിൻ'. ശിഷ്യന്മാർ ജനത്തെ ഒഴിവാക്കുവാനുള്ള ശ്രമമാണ് ഗുരുവിനോട് ആവശ്യപ്പെടുന്നതെങ്കിൽ ഗുരു ശിഷ്യന്മാരോട് പറയുന്നത് അവരെ നിങ്ങളുടെ ജീവിതത്തിന്റെ ഭാഗമാക്കാൻ നിങ്ങടെ പക്കൽ ഉള്ളത് പങ്കിടുവാനുള്ള നിർദ്ദേശമാണ് പറയുന്നത്. ശിഷ്യന്മാർ ഗുരുവിനോടൊപ്പം ജീവിക്കുമ്പോഴും പരിമിതമായ, തങ്ങളുടെ കുറവിന്റെ ഘടനകളിൽ ജീവിതത്തെ കുറച്ച് മാത്രമാണ് കാണുന്നത്. ഇതേ സംഭവം തന്നെ യോഹന്നാൻ ക്രിസ്തുഓർമയെ കുറിക്കുമ്പോൾ 6:9 ഇവിടെ ഒരു ബാലകൻ ഉണ്ട്; അവന്റെ പക്കൽ അഞ്ചുയവത്തപ്പവും രണ്ടു മീനും ഉണ്ട് എന്ന് പറയുന്നു. എന്നാൽ മത്തായി സുവിശേഷം ശിഷ്യന്മാരുടെ പക്കലുള്ള അപ്പത്തെക്കുറിച്ചാണ് പറയുന്നത്. ഒരുപക്ഷേ കുഞ്ഞുകൈമാറിയ അപ്പത്തെ മത്തായി കണ്ടത് ശിഷ്യന്മാരുടെ കയ്യിലിരിക്കുമ്പോഴാണ്. വിശപ്പ് മാറ്റുന്നതിന് കുഞ്ഞ് കയ്യിൽ കരുതിയിരുന്ന അപ്പം ക്രിസ്തുവിന്റെ അത്ഭുതംകണ്ട് എല്ലാവർക്കും പങ്കിടുന്നതിനുവേണ്ടി ഗുരുവിന്റെ കയ്യിൽ നൽകുവാൻ ശിഷ്യന്മാരെ മുന്നമേ ഏൽപ്പിച്ചത്ആവാം. തന്റെ അപ്പം തന്നോട് മൊഴികൾ പറയുന്ന ഗുരുവിനെ ഏൽപ്പിച്ചാൽ ജനത്തിന്റെ വിശപ്പു മാറും എന്നുള്ള ആഴത്തിലെ വിശ്വാസബോധ്യത്തിലാണ് കുഞ്ഞ് ഈ അപ്പവും മീനും ശിഷ്യന്മാർക്ക് നൽകുന്നതെങ്കിൽ, തന്റെ ശിഷ്യന്മാർ ജനത്തിന്റെ വിശപ്പിന് മുമ്പിൽ തീരുമാനമെടുക്കാൻ കഴിയാതെ അവരെ പട്ടണങ്ങളിലേക്ക് തിരികെ അയക്കാനാണ് ആവശ്യപ്പെടുന്നത്.

അഞ്ചപ്പവും രണ്ടു മീനും അല്ലാതെ തങ്ങളുടെ പക്കൽ ഒന്നുമില്ല എന്ന് അവർ പറയുമ്പോൾ ഗുരു അല്പം ദേഷ്യപ്പെട്ടു. ദൈവത്തിന്റെ ഭൂമികളിൽ മഹത്വം തിരിച്ചറിയാത്ത അവരോടാണ് ഈ ദേഷ്യം. ഗുരു പറഞ്ഞു നിങ്ങടെ കയ്യിൽ ഉള്ളത് കൊണ്ടുവരുക.

### മണ്ണിലിരുന്ന മനുഷ്യർ

പുരുഷാരം പുല്ലിന്മേൽ ഇരിപ്പാൻ കല്പിച്ചു. നിന്നവരെല്ലാം ഭൂമിയിൽ ഇരുന്നു. ഭൂമിയിൽ ഇരിക്കുന്നവർ സ്വയം തിരിച്ചറിയുന്നത് തങ്ങളെല്ലാം തുല്യരാണ് എന്ന അവസ്ഥയിലേക്ക് മാറ്റപ്പെടുകയാണ്. വിജനമായ പ്രദേശം മനുഷ്യന്റെ ഇരിപ്പിടമായി മാറി. ഭൂമിയോട് മനുഷ്യൻ പുലർത്തുന്ന നീതി ഭൂമിയിൽ ഒന്നിരിക്കുക എന്നതാണ്. മണ്ണുകൊണ്ട് സൃഷ്ടിക്കപ്പെട്ട മനുഷ്യൻ മരണംവരെ മണ്ണിലൊന്നിരിക്കാതെ പോകുന്നു എന്നതാണ് മണ്ണിനോട് കാണിക്കുന്ന ഏറ്റവും വലിയ അനീതി. മണ്ണുകൊണ്ട് സൃഷ്ടിച്ചവൻ തന്റെ സൃഷ്ടിയോട് ആവശ്യപ്പെടുന്നത് മണ്ണിൽ തന്നെ ഇരിക്കാനാണ്. മണ്ണിൽ ഇരിക്കുന്ന മനുഷ്യന്റെ മുമ്പിലാണ് ക്രിസ്തു കരങ്ങളിൽ എടുത്തിട്ട് ആ അഞ്ച് അപ്പവും രണ്ടു മീനും എടുത്ത്, സ്വർഗത്തേക്കു നോക്കി പ്രാർത്ഥിക്കുന്നത്.

മണ്ണിൽ ഇരിക്കുന്ന മനുഷ്യനുവേണ്ടി സ്വർഗ്ഗത്തിന്റെ വാതിൽ തുറക്കുന്നു. ആ അഞ്ച് അപ്പവും രണ്ടു മീനും ഭൂമിയിലിരുന്ന് എല്ലാവർക്കും തൃപ്തിയാകത്തക്ക രീതിയിൽ അവർ വിളമ്പുന്നു.

ആ അഞ്ച് അപ്പവും രണ്ടു മീനും ശിഷ്യന്മാരുടെ പക്കൽ ഏൽപ്പിച്ച ആ കുഞ്ഞ് ഏറെ സന്തോഷത്തിലാണ്, ആശങ്ക നിറഞ്ഞ ശിഷ്യന്മാർ തങ്ങൾ വിളമ്പുമ്പോൾ നിറഞ്ഞു കൊണ്ടിരിക്കുന്ന പാത്രത്തെ നോക്കി ആശ്ചര്യപ്പെടുകയാണ്. ഭൂമിയിലിരിക്കുന്ന വിശന്ന മനുഷ്യരോട് ദൈവം നീതി വെളിപ്പെടുത്തുന്നു.

12 പേരുടെ കൈയിലും വിളമ്പി കൊണ്ടിരിക്കുന്ന 12 കുട്ടാ അപ്പം. അവസാനത്തെ ആൾക്ക്  വിളമ്പിയിട്ടും വീണ്ടും നിറഞ്ഞു തന്നെ അവരുടെ കയ്യിൽ ഇരിക്കുന്നു. പന്ത്രണ്ടു കുട്ടഅപ്പം ശിഷ്യന്മാർ പന്ത്രണ്ടു പേർക്കും ഉള്ള ദൈവത്തിന്റെ അടയാളമാണ്. സ്വയം കുറവിന്റെ കണക്ക് പറഞ്ഞ തന്റെ ശിഷ്യന്മാർ നിറവിന്റെ അടയാളമായി, കൈ നിറയെ ദൈവത്തിന്റെ അത്താഴവും.

ഭൂമിയിലിരിക്കുന്ന മനുഷ്യർക്ക് വിളമ്പുന്നതുകൊണ്ടാണ് ഇത്രയധികം വരുന്നത്. ജീവിതത്തിന്റെ തുല്യത കണക്കാക്കുന്ന ഇരിപ്പിടങ്ങൾ അതാണ് ഭൂമിയിലെ ഇരിപ്പ്.  ഒരുപോലെ ഭൂമിയുമായി സ്ഥാപിക്കുന്ന ബന്ധം അത് ജാതിയും മതത്തെയും വർഗ്ഗത്തെയും വർഗ്ഗത്തെയും ഒക്കെ ഇല്ലാതെയാകും. മറിച്ച് തുല്യത നിറഞ്ഞ ഒരു നവലോക ക്രമമായി  പരിണമിക്കുന്നു. ഭൂമിയിലിരുന്നവർക്കാണ് ദൈവത്തിന്റെ അപ്പം. സ്വകാര്യഭൂമികൾ വിട്ട് യാത്ര ചെയ്യുന്ന മനുഷ്യർക്ക് മാത്രമേ ദൈവത്തിന്റെ ഭൂമിയിൽ ഇരിക്കാൻ അവകാശമുള്ളൂ. ഭൂമിയിലിരുന്നവർ, മരുഭൂമിയിൽ ദൈവത്തിന്റെ സമൃദ്ധിയുള്ള അത്താഴം കഴിച്ചു.

യു. കെ. കുമാരൻ, ചൂരൽമല കഥയിൽ അതിർത്തി നഷ്ടപ്പെട്ടുപോയ മനുഷ്യരുടെ ജീവിതത്തെയാണ് പരിചയപ്പെടുത്തുന്നത്.

അതിർത്തികൾ ഇല്ലാത്ത ഒരു പ്രദേശമായി ചൂരൽമല മാറി. എങ്കിലും ചിലയിടങ്ങളിലൊക്കെ ചില അവശേഷിപ്പുകൾ അങ്ങിങ്ങായി ചിതറിക്കിടപ്പുണ്ടായിരുന്നു. ദുരിതശ്വാസപ്രവർത്തകർ അവയൊക്കെ ചികയുകയും കാണാതായവരെക്കുറിച്ച് എന്തെങ്കിലും രേഖകൾ കണ്ടെത്താൻ കഴിയുമോ എന്നു പരിശോധിക്കുകയും ചെയ്യുന്നു. ചളിയിൽ പൂണ്ടുകിടക്കുന്ന ഒരു ഡയറിയിൽനിന്നും കുതിർന്നുപോകാത്ത ഒരു കടലാസ് അവർ കണ്ടെത്തി. അതിൽ എന്തെല്ലാമോ എഴുതിയിരുന്നു, അതെന്താണെന്നറിയാൻ വെളിച്ചത്തിലേക്ക് നീക്കി വെച്ചുകൊണ്ട് വായിക്കാൻ ശ്രമിച്ചു. പോലീസ് സ്റ്റേഷനിലേക്ക് ഒരാൾ കൊടുത്ത ഒരു പരാതിയായിരുന്നു അത്:

"ചൂരൽമല അംശം ദേശത്ത് താമസിക്കുന്ന മേലേടത്തുപറമ്പിൽ രാഘവൻ ബഹുമാനപ്പെട്ട ഇൻസ്പെക്ടർക്ക് മുമ്പിൽ സമർപ്പിക്കുന്ന പരാതി.

എന്റെ തൊട്ടടുത്ത് താമസിക്കുന്ന താഴേടത്തുപറമ്പിൽ ഹൈദ്രോസ് എന്നയാൾ എന്റെ വീട്ടുവളപ്പിലേക്ക് പത്തടി കടന്നു വേലികെട്ടി സ്ഥലം കയ്യേറിയിരിക്കുന്നു. ഞങ്ങൾക്കാകെയുള്ള സ്ഥലത്തിലാണ് അയാൾ കയ്യേറ്റം നടത്തിയിരിക്കുന്നത്. ബഹുമാനപ്പെട്ട പോലീസ് അധികൃതർ വേലി പൊളിച്ചു മാറ്റി സ്ഥലം പഴയരീതിയിൽ ആക്കിത്തരാൻ വേണ്ട നടപടികളുണ്ടാവണമെന്ന് താഴ്മയായി അപേക്ഷിക്കുന്നു."

ദുരിതാശ്വാസപ്രവർത്തകർ ആ പരാതി വായിച്ചു ചുറ്റും പകച്ചു നോക്കി. ഇവിടെ എവിടെയാണ് അതിർത്തികൾ ഉള്ളത്? എല്ലാ അതിരുകളും മലവെള്ളം കൊണ്ടുപോയിരിക്കുന്നു. രാഘവനും ഹൈദ്രോസും അവരുടെ കുടുംബങ്ങളും അപ്രത്യക്ഷമായിരിക്കുന്നു. കാണാതായ ആർക്കുംതന്നെ ഇവിടെ ഇനി ഭൂമിയും ആവശ്യമില്ല.





**ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ അഭിമുഖ്യത്തിൽ നടന്ന ലഹരിവിരുദ്ധ സന്ദേശ യാത്രയുടെ സമാപന സമ്മേളനം, തിരുവനന്തപുരം പേരൂർക്കട, തെക്കൻ പരുമല സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് വലിയപള്ളിയിൽ നടത്തപ്പെട്ടു. പ. കാതോലിക്കാ ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്തു.**




**മലങ്കരസഭയുടെ കുന്ദംകുളം ഭദ്രാസനത്തിൽ നിന്നും തെക്കൻ മേഖലയിൽ നിന്നും പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായുടെ കബറിങ്കലേക്കെത്തിയ തീർത്ഥാടകരെ ദേവലോകം കാതോലിക്കേറ്റ് അരമനയങ്കണത്തിൽ മാനേജർ യാക്കോബ് റമ്പാന്റെ നേതൃത്വത്തിൽ സ്വീകരിച്ചു.**



**ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ എഡിറ്റ് ചെയ്ത *നിഖ്യാ വിശ്വാസപ്രമാണം, വായന  മനനം* എന്ന ഗ്രന്ഥം പ. കാതോലിക്കാബാവ, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലിത്തായ്ക്ക് നൽകി പ്രകാശനം ചെയ്തു.**




**Banglore Diocesan Clergy Retreat & Assembly Meeting 2025.**
















കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്ക്കൂളുകളിലെ മികച്ച വിദ്യാലയങ്ങൾക്കുള്ള 'നസ്രാണി ട്രോഫി' പുരസ്ക്കാരം കരസ്ഥമാക്കിയ സ്ക്കൂളുകൾ: വെണ്ണിക്കുളം സെന്റ് ബഹനാൻസ് എച്ച്.എസ്.എസ്, ഈങ്ങാപ്പുഴ എം.ജി.എം എച്ച് എസ് എസ്, വാകത്താനം യു.പി, തിരുവല്ല എം.ജി.എം.എൽ പി, പാമ്പാടി എം.ഡി.എൽ.പി. ഈ സ്ക്കൂളുകളുടെ പ്രതിനിധികൾ പ. കാതോലിക്കാ ബാവായിൽ നിന്ന് പുരസ്ക്കാരം ഏറ്റുവാങ്ങി.

### കാതോലിക്കേറ്റ് ആൻഡ് എംഡി സ്കൂൾസ് സ്ഥാപക സ്മൃതിസംഗമത്തിൽ കാതോലിക്കാ ബാവാ

## പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ് വിദ്യ പകർന്ന് ഇരുട്ടകറ്റി

കോട്ടയം: വിദ്യാവെളിച്ചത്തിലുടെ മാത്രമേ സമൂഹത്തിലെ ഇരുട്ടകറ്റാൻ കഴിയൂവെന്നു പ്രവൃത്തിയിലൂടെ തെളിയിച്ചയാളാണു പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസെന്നു പ. ബസേലിയോസ് മാർത്തോമ്മാ മാത്യുസ് തൃതീയൻ കാതോലിക്കാ ബാവാ. കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് കോർപറേറ്റ് മാനേജ്മെന്റിന്റെ നേതൃത്വത്തിൽ നടത്തിയ സ്ഥാപക സ്മൃതിസംഗമം ഉദ്ഘാടനം ചെയ്യുകയായിരുന്നു പ. കാതോലിക്കാ ബാവാ.

കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് കോർപറേറ്റ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് അധ്യക്ഷത വഹിച്ചു. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, മലങ്കര അസോസിയേ ഷൻ സെക്രട്ടറി ബിജു ഉമ്മൻ, വൈദിക സെമിനാരി പ്രിൻസി പ്പൽ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ചരിത്രകാരൻ ഡോ. എം. കുര്യൻ തോമസ്, എം ഡി സെമിനാരി എച്ച്എസ്എസ് പ്രിൻസിപ്പൽ ഡോ. ജേക്കബ് ജോൺ എന്നിവർ പ്രസംഗിച്ചു.

'കാതോലിക്കേറ്റ് ആൻഡ് എം ഡി സ്കൂൾസ് ചരിത്രവും ദർശനവും' എന്ന ഗ്രന്ഥത്തിന്റെ പ്രകാശ നം മാത്യൂസ് മാർ തേവോദോസിയോസ് നിർവഹിച്ചു. വെണ്ണിക്കുളം സെന്റ് ബഹനാൻസ് ഹയർ സെക്കൻഡറി സ്കൂൾ മീഡിയ വിങ് തയാറാക്കിയ 'നവോത്ഥാന വഴികളിലെ ജ്ഞാന പ്രകാശം' ഡോക്യുമെന്ററിയുടെ സ്വിച്ച് ഓൺ കർമവും നടന്നു.

## പുരസ്കാരങ്ങൾ വിതരണം ചെയ്തു

മികച്ച വിദ്യാലയങ്ങൾക്കുള്ള നസ്രാണി ട്രോഫിക്ക് വെണ്ണിക്കുളം സെന്റ് ബഹനാൻസ് എച്ച്എസ്എസ്, ഈങ്ങാപ്പുഴ എംജിഎം എച്ച്എസ്എസ്, വാകത്താനം യുപി, തിരുവല്ല എംജിഎം എൽപി, പാമ്പാടി എംഡിഎൽപി സ്കൂളുകൾ അർഹരായി. മികച്ച അധ്യാപ കർക്കുള്ള വിദ്യാമൃതം പുരസ്ക്കാരം പ്രിയ ജേക്കബ്, ഗ്രേസൻ മാത്യു, ലാലി മാത്യു, എസ്. റെജി, ഷിജോ ബേബി, സുസൻ കെ. ജോൺ എന്നിവർക്കു പ. കാതോലി ക്കാ ബാവാ സമ്മാനിച്ചു.




**കാതോലിക്കേറ്റ് ആൻഡ് എം ഡി സ്കൂൾസ് കോർപറേറ്റ് മാനേജ്മെന്റിലെ ഏറ്റവും മികച്ച പ്രഥമാധ്യാപികക്കുള്ള പുരസ്ക്കാരം ഗ്രേസൺ റോയിക്ക് പരിശുദ്ധ കാതോലിക്കാബാവാ സമ്മാനിച്ചു. തുമ്പമൺ ഭദ്രാസനത്തിലെ ഇലന്തൂർ പ്ലാംക്കൂട്ടത്തിൽ ഫാ. റോയ് പി. തോമസിന്റെ സഹധർമിണിയാണ്.**

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

– പ. പരുമല തിരുമേനി



## ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ ലഹരി വിരുദ്ധ പ്രവർത്തനങ്ങളെ അഭിനന്ദിച്ച് കേരള ഗവർണർ

തിരുവനന്തപുരം: ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ കാസർഗോഡ് മുതൽ തിരുവനന്തപുരം വരെ നടത്തിയ ലഹരി വിരുദ്ധ സന്ദേശയാത്ര മാതൃകാപരമാണെന്നും, നേതൃത്വം നൽകിയവരെ അഭിനന്ദിക്കുന്നുവെന്നും കേരള ഗവർണർ രാജേന്ദ്ര വിശ്വനാഥ് അർലേക്കർ. യുവജനപ്രസ്ഥാനം കേന്ദ്ര ഭാരവാഹികളുമായി രാജ്ഭവനിൽ നടത്തിയ കൂടിക്കാഴ്ച്ചയിൽ സംസാരിക്കുകയായിരുന്നു അദ്ദേഹം.

കുട്ടികളെ ഉൾപ്പടെ കെണിയിൽ അകപ്പെടുത്തുന്ന തലമുറകളെ നശിപ്പിക്കുന്ന ലഹരിക്കെതിരെയുള്ള പോരാട്ടം നമ്മുടെ യുവാക്കളാണ് മുൻപിൽ നിന്ന് നയിക്കേണ്ടത് താൻ ഉൾപ്പെടുന്ന മുതിർന്ന തലമുറ അതിനോടൊപ്പം പൂർണമനസോടെ ഒപ്പം ഉണ്ടാവുമെന്നും യുവജനപ്രസ്ഥാനം ലഹരി വിരുദ്ധ യാത്രക്ക് നൽകിയ മൈൽസ് വിത്ത്ഔട്ട് മിസ്റ്റേക്സ് എന്ന പേര് ഏറെ ഹൃദ്യമാണെന്നും അദ്ദേഹം പറഞ്ഞു.

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവയുടെ നിർദ്ദേശപ്രകാരം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആഭിമുഖ്യത്തിൽ നടപ്പാക്കുന്ന ഡ്രഗ്സിറ്റ് പദ്ധതിയെ കുറിച്ചും യുവജനപ്രസ്ഥാനത്തിന്റെ യൂണിറ്റുകളെ കൂടി ഉൾപ്പെടുത്തി നടപ്പാക്കാൻ ആഗ്രഹിക്കുന്ന രണ്ടാം ഘട്ട ലഹരി വിരുദ്ധ പ്രവർത്തനങ്ങളെ കുറിച്ചും ഭാരവാഹികൾ വിശദീകരിച്ചു. സന്ദേശ യാത്രയിൽ നിന്ന് ലഭിച്ച അനുഭവങ്ങളും വിവരങ്ങളും നിർദ്ദേശങ്ങളും ഉൾപ്പെടുത്തി യുവജനപ്രസ്ഥാനം പ്രസിഡന്റ് ഗീവർഗീസ് മാർ യുലിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ തയ്യാറാക്കിയ റിപ്പോർട്ട് ഗവർണർക്ക് കൈമാറി.

യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. ജെയിൻ സി മാത്യു, ജനറൽ സെക്രട്ടറി ഫാ. വിജു ഏലിയാസ്, ട്രഷറർ രെഞ്ചു എം. ജോയ്, സന്ദേശയാത്ര കൺവീനർമാരായ അബി എബ്രഹാം കോശി, അനീഷ് ജേക്കബ് എന്നിവർ കൂടിക്കാഴ്ചയിൽ പങ്കെടുത്തു.

## പുസ്തകം

### നിഖ്യാ വിശ്വാസപ്രമാണം, വായന, മനനം

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, റവ. ഡോ. ജോൺ ഫിലിപ്പ് അട്ടത്തറയിൽ (എഡിറ്റേഴ്സ്)
TLC and CSS, Thiruvalla.
Rs 220 page 172, July 2025



## ‘ജീവിതമാകണം ലഹരി’ അല്ലങ്കിൽ ലഹരി ഉപയോഗവും വിപണനവും മരണ ഭയത്തിന് കാരണമാവും: ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ

പരുമല: ലഹരി വിപണനത്തിലൂടെ എളുപ്പത്തിൽ പണം സാമ്പാദിക്കാൻ ഡാർക് വെബ് മാർഗം സ്വീകരിച്ചവർ പോലും ഇന്ന് ജീവഭയത്തിലാണ്. ജയിലിടങ്ങളാണ് സുരക്ഷിമെന്ന ഇത്തരം കേസുകളിൽപെട്ടവർ നൽകിയ മൊഴികൾ മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. അഖില മലങ്കര മദ്യ ലഹരി വിരുദ്ധ സമിതിയുടെ ഒന്നാം വാർഷികം പരുമല സെമിനാരിയിൽ ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു മെത്രാപ്പോലീത്താ. അഖില മലങ്കര മദ്യ ലഹരി വിരുദ്ധ സമിതിയുടെ ഒരു വർഷത്തെ പ്രവർത്തനങ്ങൾ സഭക്കും സമൂഹത്തിനും വലിയ മാറ്റങ്ങൾ ഉണ്ടാക്കി. ലഹരിയുടെ ഉപയോഗം കൊണ്ട് സമൂഹത്തിൽ സംഭവിക്കുന്ന കാര്യങ്ങൾ വല്ലാതെ ഭയം ഉളവാക്കുന്നതാണെന്നും അദ്ദേഹം പറഞ്ഞു. ഇത്തരം ലഹരി സംഘങ്ങൾക്കെതിരെ വലിയ പോരാട്ടങ്ങൾ ഉണ്ടാവണം, അതിനു മദ്യ ലഹരി വിരുദ്ധ സമിതിയുടെ നേതൃത്വവത്തിൽ സാധ്യമാവട്ടെ എന്നും മെത്രാപ്പോലീത്താ കൂട്ടി ചേർത്തു .

അഖില മലങ്കര മദ്യ ലഹരി വിരുദ്ധ സമിതി പ്രസിഡന്റ് യുഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്ത അധ്യക്ഷത വഹിച്ചു. പരുമല സെമിനാരി മാനേജർ ഫാ എൽദോ എലിയാസ്, ഫാ. അലക്സാണ്ടർ എബ്രഹാം, അലക്സ് മണപ്പുറത്തു, ഡോ. റോബിൻ പി. മാത്യു, ഫാ ജേക്കബ് ജോൺ കൊർ എപ്പിസ്കോപ്പ, ഫാ ജെ. മാത്തുകുട്ടി, ഫാ ഗീവർഗീസ് മാത്യു, ഫാ ആൽവിൻ, ഫാ ലെവിൻ ജോർജ്, കുര്യൻ തോട്ടുപുറം എന്നിവർ പ്രസംഗിച്ചു.



**എം.ജി.ഒ.സി.എസ്.എം തുമ്പമൺ ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ സ്കൂൾ തലങ്ങളിൽ ഉന്നത വിജയം നേടിയവരെ അനുമോദിച്ചു. കേന്ദ്ര പ്രസിഡന്റ് ഡോ. എബ്രഹാം മാർ മാർ സെറാഫിമിന്റെ അധ്യക്ഷതയിൽ കൂടിയ യോഗം കേരളസംസ്ഥാന ആരോഗ്യമന്ത്രി വീണാ ജോർജ് ഉദ്ഘാടനം ചെയ്തു. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. റിജോഷ്, ജനറൽ സെക്രട്ടറി ഡോ. ജോമി ലിനു, സഭ ഭദ്രാസന കൌൺസിൽ അംഗം ഫാ. ബിജു തോമസ്, സഭാ മാനേജിങ് കമ്മറ്റി അംഗം കെ. വി. ജേക്കബ്, ഫാ. അഖിൽ, ജിതീന മേരി ജോയ്, ഫാ. ലസ്‌ലി പി. ചെറിയാൻ എന്നിവർ പ്രസംഗിച്ചു. 500-ൽ പരം കുട്ടികൾക്ക് മൊമെന്റോ നൽകി ആദരിച്ചു.**